

# ഷാ കമ്മീഷൻ റിപ്പോർട്ട്

## അടിയന്തിരാവസ്ഥ പ്രഖ്യാപനത്തിലേയ്ക്ക് നയിച്ച സാഹചര്യങ്ങൾ

ഷാ അന്വേഷണക്കമ്മീഷൻ അതിന്റെ രണ്ട് ഇടക്കാല റിപ്പോർട്ടുകളിൽ നൽകിയിട്ടുള്ള എല്ലാ നിഗമനങ്ങളും, നിരീക്ഷണങ്ങളും ശുപാർശകളും ഇന്ത്യാ ഗവണ്മെൻറ് സ്വീകരിച്ചു കഴിഞ്ഞിട്ടുണ്ട്. ഈ വിവരം 1978 മെയ് 15-ാം തീയതി പ്രധാനമന്ത്രി ശ്രീ. മൊറാർജി ദേശായ് ലോകസഭയിൽ പ്രസ്താവിച്ചു. അടിയന്തിരാവസ്ഥക്കാലത്ത് നടത്തപ്പെട്ടിട്ടുള്ള അതിക്രമങ്ങളെ സംബന്ധിക്കുന്നവയാണ് ഈ രണ്ടു റിപ്പോർട്ടുകളും.

ഷാ കമ്മീഷന്റെ രണ്ടാം ഇടക്കാല റിപ്പോർട്ടിലെ 'പൊതുനിരീക്ഷണങ്ങൾ' എന്ന അദ്ധ്യായം ലഘുലേഖയായി പുറത്തിറക്കി കഴിഞ്ഞിട്ടുണ്ട്. ഈ വിഷയത്തിൽ പൊതുജനങ്ങൾക്കുള്ള താല്പര്യം കണക്കിലെടുത്ത്, അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തിലേയ്ക്ക് വഴി തെളിച്ച സാഹചര്യങ്ങളെ സംബന്ധിച്ചുള്ള ഒന്നാം ഇടക്കാല റിപ്പോർട്ടിന്റെ 5-ാം അദ്ധ്യായം ഇവിടെ കൊടുക്കുകയാണ്.




## അടിയന്തിരാവസ്ഥ പ്രഖ്യാപനത്തിലേയ്ക്ക് നയിച്ച സാഹചര്യങ്ങൾ

ലോകസഭയിലേയ്ക്ക് 1971-ൽ നടന്ന തെരഞ്ഞെടുപ്പിൽ റെയ് ബറേലി നിയോജകമണ്ഡലത്തിൽനിന്ന് ശ്രീമതി ഇന്ദിരാഗാന്ധി തെരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കപ്പെട്ടു. തെരഞ്ഞെടുപ്പിൽ മത്സരിച്ച ശ്രീ. രാജ്നാരായണേയും മററു പലരേയും പരാജയപ്പെടുത്തിക്കൊണ്ടാണ് അവർ തെരഞ്ഞെടുക്കപ്പെട്ടതു്. തുടർന്ന് ശ്രീമതി ഇന്ദിരാ നെഹ്റു ഗാന്ധിയുടെ തെരഞ്ഞെടുപ്പിനെ പല കാരണങ്ങളാൽ ചോദ്യം ചെയ്തുകൊണ്ട് ശ്രീ. രാജ്നാരായൺ അല്ലഹബാദ് ഹൈക്കോടതിയിൽ ഒരു ഹർജി സമർപ്പിക്കുകയുണ്ടായി. ഹർജിയിലുന്നയിച്ച കാരണങ്ങളിലൊന്ന് ശ്രീമതി ഗാന്ധിക്കെതിരെ ദുർന്നടപടികളാരോപിച്ചതായിരുന്നു. 1975 ജൂൺ 12-ാം തീയതി അല്ലഹബാദ് ഹൈക്കോടതി ഈ കേസിൽ വിധി പ്രഖ്യാപിച്ചു. അല്ലഹബാദ് ഹൈക്കോടതിയിലെ ശ്രീ. ജെ. എം. എൽ. സിൻഹാ ഇപ്രകാരം ഉത്തരവു പുറപ്പെടുവിച്ചു:

> ''എന്റെ നിരീക്ഷണങ്ങളനുസരിച്ച്,.........ഈ ഹർജി അനുവദിക്കുകയും കേസിലെ ഒന്നാം പ്രതി 'ശ്രീമതി ഇന്ദിരാ നെഹ്റു ഗാന്ധിയുടെ ലോകസഭയിലേയ്ക്കുള്ള തെരഞ്ഞെടുപ്പ് അസാധുവായി പ്രഖ്യാപിക്കുകയും ചെയ്യുന്നു.''

കോടതി അതിന്റെ ഉത്തരവിൽ ഇപ്രകാരം തുടർന്നു :

> ''അതനുസരിച്ച് ഈ ഉത്തരവു പുറപ്പെടുവിക്കുന്ന തീയതി മുതൽ ആറു വർഷക്കാലം ജനപ്രാതിനിദ്ധ്യ നിയമത്തിലെ 8-എ വകുപ്പിൽ വ്യവസ്ഥചെയ്തിട്ടുള്ളതനുസരിച്ച് ഒന്നാം പ്രതി അയോഗ്യയായും തീരുന്നു.

കോടതി തുടർന്ന് ഇങ്ങനെ നിർദ്ദേശിച്ചു:

> ''പ്രസ്തുത ഉത്തരവ്, അതനുസരിച്ച്, പ്രാബല്യത്തിൽ വരുന്നതു് 20 ദിവസത്തേയ്ക്ക് സ്റ്റേ ചെയ്തിരിക്കുന്നു. ഈ 20 ദിവസങ്ങൾക്കുശേഷമോ അല്ലെങ്കിൽ, സുപ്രീം കോടതിയിൽ അപ്പീൽ ഫയൽ ചെയ്യാലുടനേയോ—ഇതിൽ ഏതാണോ ആദ്യം സംഭവിക്കുന്നതെന്നാൽ ആ തീയതി മുതൽ—ഈ ഉത്തരവിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല.''

ശ്രീമതി ഇന്ദിരാഗാന്ധിയുടെ തെരഞ്ഞെടുപ്പ് അസാധുവാക്കിക്കൊണ്ടുള്ള അല്ലഹബാദ് ഹൈക്കോടതി വിധിയെത്തുടർന്ന്, ഡെൽഹിയിൽ പ്രത്യേകിച്ചും, ഇന്ത്യയുടെ മററു ഭാഗങ്ങളിൽ പൊതുവേയും, പെട്ടെന്ന് തീവ്രമായ രാഷ്ട്രീയ പ്രവർത്തനങ്ങൾ ആരംഭിച്ചു.

ശ്രീമതി ഇന്ദിരാഗാന്ധിയുടെ തെരഞ്ഞെടുപ്പ് അസാധുവാക്കുകയും അവർക്ക് തെരഞ്ഞെടുപ്പിൽ നിൽക്കുന്നതിന് അയോഗ്യത കല്പിക്കുകയും ചെയ്തുവെങ്കിലും, ശ്രീമതി ഗാന്ധിയ്ക്ക് ഇന്ത്യയുടെ പ്രധാനമന്ത്രിയായി തുടരുന്നതിനുള്ള ഒരു അന്തരീക്ഷം സൃഷ്ടിക്കുന്നതിന് അവരുടെ അനുയായികൾ ശ്രമിച്ചുവെന്ന് വ്യക്തമാണ്. ഹൈക്കോടതിയുടെ വിധി നിലവിലിരിക്കെ കൂടി ഇത്തരമൊരു ശ്രമം നടത്തുകയാണുണ്ടായത്. ഈ ലക്ഷ്യം മുന്നിൽ വച്ചുകൊണ്ട്, ശ്രീമതി ഗാന്ധിയെ അനുകൂലിക്കുന്നവർ ഡെൽഹിയിലും മറ്റു സ്ഥലങ്ങളിലും ഒട്ടേറെ പ്രകടനങ്ങളും റാലികളും സമ്മേളനങ്ങളും ഏർപ്പെടുത്തുകയുണ്ടായി.

ഹൈക്കോടതി വിധിയ്ക്കുശേഷം ഡെൽഹിയിലേയും തൊട്ടടുത്തുള്ള ചില സംസ്ഥാനങ്ങളിലേയും സ്ഥിതി വിശേഷത്തെക്കുറിച്ച് നിരവധി സാക്ഷികൾ വിവരിക്കുകയുണ്ടായി. ശ്രീ. ജസ്റ്റീസ് സിൻഹായുടെ വിധിയെത്തുടർന്ന് പെട്ടെന്ന് തീവ്രമായ പ്രവർത്തനങ്ങൾ നടക്കുകയുണ്ടായെന്ന വസ്തുത നിഷേധിച്ചു കൂടെന്ന് ഡെൽഹിയിലെ അന്നത്തെ പോലീസ് ഇൻസ്പെക്ടർ ജനറൽ ശ്രീ. ഭവാനി മൽ പ്രസ്താവിച്ചിട്ടുണ്ട്. ജൂൺ 12-നും 25-നും ഇടയ്ക്ക് ഒട്ടേറെ പ്രകടനങ്ങളും റാലികളും പൊതുസമ്മേളനങ്ങളും സംഘടിപ്പിക്കപ്പെട്ടു. ഇവയിൽ കൂടുതലും മുൻപ്രധാനമന്ത്രിയെ അനുകൂലിച്ചുകൊണ്ടുള്ളവയായിരുന്നു; ചിലതു് അവക്കെതിരായുള്ളവയുമായിരുന്നു, ഇവയെല്ലാം തന്നെ ഒരു സംഘർഷാവസ്ഥ സൃഷ്ടിച്ചു. എന്നാൽ ആ കാലയളവിൽ അനിഷ്ടസംഭവങ്ങളൊന്നുമുണ്ടായില്ല.

അല്ലഹബാദ് ഹൈക്കോടതി വിധി പ്രഖ്യാപിച്ചു കഴിഞ്ഞയുടനെ തന്നെ, പ്രധാനമന്ത്രിയുടെ വസതിയിലേയ്ക്ക് തന്നെ വിളിക്കുകയുണ്ടായെന്ന് ഡെൽഹിയിലെ അന്നത്തെ ലെഫ്. ഗവർണ്ണർ ശ്രീ. ക്രിഷൻചന്ദ് പ്രസ്താവിക്കുകയുണ്ടായി. എന്നാൽ അദ്ദേഹം തൻെറ സെക്രട്ടറി ശ്രീ. നവിൻ ചൗളയെ അങ്ങോട്ടയയ്ക്കുകയാണു ചെയ്തതെന്നും അദ്ദേഹം പറഞ്ഞു. പ്രതിപക്ഷകക്ഷികൾ നടത്തുമെന്ന് ഭീഷണിപ്പെടുത്തിയിട്ടുള്ള റാലികളിൽനിന്ന് സംജാതമായേക്കാവുന്ന ക്രമസമാധാനപ്രശ്നം കൈകാര്യം ചെയ്യുന്നതിനുവേണ്ടി, പ്രധാനമന്ത്രിക്ക് പിന്തുണ നൽകിക്കൊണ്ടുള്ള റാലികൾ സംഘടിപ്പിക്കണമെന്നും ഇതിനുവേണ്ടി വിവിധ സ്ഥലങ്ങളിൽനിന്നു ജനങ്ങളെ കൊണ്ടുവരണമെന്നും തീരുമാനിക്കുകയുണ്ടായെന്ന് ശ്രീ. നവിൻ ചൗളയിൽനിന്ന് മനസ്സിലാക്കിയെന്ന് ലെഫ്: ഗവർണ്ണർ പ്രസ്താവിച്ചു. ഈ ആവശ്യത്തിനുവേണ്ടി പൊതുജനസേവനവകുപ്പുകളെ സുസജ്ജമാക്കാൻ ആവശ്യപ്പെട്ടതായും ശ്രീ, ക്രിഷൻ ചന്ദ് പ്രസ്താവിക്കുകയുണ്ടായി. ന്യൂഡെൽഹി മുനിസിപ്പൽ കമ്മിററി, ഡെൽഹി ട്രാൻസ്പോർട്ട് കോർപ്പറേഷൻ, ഡെൽഹി ഇലക്ട്രിക് സപ്ലൈ അണ്ടർടേക്കിങ്ങ് എന്നിവ ഇവയിൽ ഉൾപ്പെട്ടിരുന്നു. പ്രധാനമന്ത്രിയോട് പിന്തുണ പ്രകടിപ്പിക്കുന്നതിനുവേണ്ടി റാലികൾ സംഘടിപ്പിക്കുന്നതും പ്രധാനമന്ത്രിയുടെ വസതിയിലേയ്ക്ക് ജനങ്ങളെ കൂട്ടംകൂട്ടമായി കൊണ്ടുവരുന്നതും ജൂൺ 12-ാം തീയതിക്കുശേഷവും തുടരുകയുണ്ടായെന്ന് അദ്ദേഹം തുടർന്നു പ്രസ്താവിക്കുകയുണ്ടായി.

1975 ജൂൺ 12-നും 1975 ജൂൺ 25-നും മദ്ധ്യേ ശ്രീമതി ഇന്ദിരാഗാന്ധിക്ക് പിന്തുണ നൽകുന്നതിനുള്ള റാലികൾ സംഘടിപ്പിക്കുന്നതിനുവേണ്ടി

അഖിലേന്ത്യാ കോൺഗ്രസ്സ് കമ്മിററിയോ അല്ലെങ്കിൽ ഡെൽഹി പ്രദേശ് കോൺഗ്രസ്സ് കമ്മിററിയോ ഡെൽഹി ട്രാൻസ്പോർട്ട് കോർപ്പറേഷന്റെ (ഡി. ടി. സി.യുടെ) 1761 ബസ്സുകൾ ആവശ്യപ്പെടുകയുണ്ടായിയെന്ന് ഡി. ടി. സി. യുടെ റിക്കാർഡുകൾ വെളിപ്പെടുത്തുന്നു. ഡി. ടി. സിയിൽ ട്രാഫിക് മാനേജ രായി സേവനമനുഷ്ഠിച്ചുപോന്ന ശ്രീ. ജെ. ആർ. ആനന്ദ് ഇതു സംബന്ധിച്ച വിവരങ്ങൾ നല്കുകയുണ്ടായി. ട്രാഫിക് മാനേജരെന്ന നിലയിൽ താൻ തന്നെ നല്കിയ ഉത്തരവുകളനുസരിച്ചാണ് ബസ്സുകളധികവും ബുക്ക ചെയ്യുകയുണ്ടാ യതെന്ന് ശ്രീ. ആനന്ദ് പ്രസ്താവിച്ചു. ലെഫ്: ഗവർണ്ണർ കൂടിയായിരുന്ന ഡി. ടി. സി. ചെയർമാൻ കൈക്കൊണ്ട തീരുമാനം അനുസരിച്ചാണ്, താനി ങ്ങനെ ചെയ്യതെന്നും ശ്രീ. ആനന്ദ് പ്രസ്താവിക്കുകയുണ്ടായി. രാജ് നിവാ സിൽ വച്ചു നടത്തിയ ഒരു സമ്മേളനത്തിൽ വച്ചാണ് ഇതു സംബന്ധിച്ച നിർദ്ദേശങ്ങൾ നൽകപ്പെട്ടതു്. അന്നത്തെ പ്രധാനമന്ത്രിയോട് കൂറു പ്രകടി പ്പിക്കുന്നതിനുവേണ്ടി സംഘടിപ്പിക്കുന്ന റാലികളിൽ പങ്കെടുക്കുന്ന ജനങ്ങളെ കൊണ്ടുവരുന്നതിനുവേണ്ടി ബസ്സുകൾ ഏർപ്പാടു ചെയ്തു കൊടുക്കുക വഴി ഡി. ടി. സി. പൂർണ്ണസഹകരണം നൽകണമെന്ന് ഈ സമ്മേളനത്തിൽവച്ച് നിർദ്ദേശം നല്കുകയുണ്ടായി. ഡി. ടി. സിയുടെ നിയമങ്ങളനുസരിച്ച് അതിന്റെ ബസ്സു കൾ സ്വകാര്യ കക്ഷികൾ പ്രത്യേകം വാടകക്കെടുക്കുന്നതിന് മുൻകൂറായി പണമടയ്ക്കുന്നതോടൊപ്പം നിർദ്ദിഷ്ട ഫോറത്തിൽ അപേക്ഷിക്കുകയും വേണ മെന്ന് ശ്രീ. ജെ. ആർ. ആനന്ദ് പ്രസ്താവിച്ചു. എന്നാൽ എ. ഐ. സി. സി. നടത്തിയ ബുക്കിങ്ങുകളെ സംബന്ധിച്ചിടത്തോളം ഈ നിയമം പാലിക്കപ്പെട്ടി രുന്നില്ല... കയുണ്ടായില്ലെന്നും ശ്രീ. ആനന്ദ് പ്രസ്താവിക്കുകയുണ്ടായി. ലെഫ്; ഗവർണ്ണ റുടെ അന്നത്തെ സെക്രട്ടറി ശ്രീ. നവിൻ ചൗളയിൽനിന്ന് ടെലിഫോൺ വഴി ലഭിച്ച നിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിലാണ് ബസ്സുകൾ ബുക്ക ചെ യ്തതു്. വൻതോതിൽ ബസ്സുകൾ ബുക്ക ചെയ്യപ്പോൾ ബസ്സുകളുടെ എണ്ണവും ബസ്സു കൾ ആരുടെയടുക്കൽ എപ്പോൾ എത്തിച്ചേരണമെന്ന വസ്തുതയും സംബന്ധിച്ചുള്ള വിശദവിവരങ്ങൾ നല്കിയതു് ശ്രീ. നവിൻ ചൗളയായിരുന്നു. ബസ്സുകൾ കുറച്ചു മാത്രം ബുക്ക ചെയ്യപ്പോൾ വിശദവിവരങ്ങൾക്കുവേണ്ടി ചില കോൺഗ്രസ്സ് നേതാക്കന്മാരുമായി സമ്പർക്കം പുലർത്താൻ ശ്രീ. ചൗള തന്നോട് ആവശ്യപ്പെ ടുകയുണ്ടായെന്നും ശ്രീ. ആനന്ദ് പ്രസ്താവിച്ചു. ബസ്സുകൾ വൻതോതിൽ ബുക്ക ചെയ്ത ജൂൺ 12-നം 20-നം, പതിവു സർവ്വീസുകൾ മുടക്കിക്കൊണ്ടു് ബസ്സുകൾ വിട്ടുകൊടുക്കേണ്ടി വന്നുവെന്നും ഇതു് സാധാരണ സർവ്വീസിനെ ബാധിച്ചു വെന്നും ശ്രീ. ആനന്ദ് തുടർന്നു പറഞ്ഞു. സ്വകാര്യ കക്ഷികൾക്കു് സാധാ രണ അനുവദിക്കാറുള്ളതിലും വളരെ കൂടുതൽ ബസ്സുകൾ 1975 ജൂൺ 12-നം 25-നം ഇടയ്ക്ക് ബുക്ക ചെയ്യുകയുണ്ടായി. ഒരു സ്വകാര്യവ്യക്തിക്ക് ഒരു ഡിപ്പോയിൽനിന്ന് അഞ്ചു ബസ്സുകൾ ബുക്ക ചെയ്യാനേ അനുവദിച്ചിരുന്നുള്ളു. അതുപോലെ ഒരു ദിവസം ബുക്ക ചെയ്യാവുന്ന ബസ്സുകളുടെ എണ്ണം 95 ആയാണ് നിശ്ചയിച്ചിരുന്നതു്. എന്നാൽ എ. ഐ. സി. സിയും, കോൺഗ്രസ്സ് നേതാ ക്കന്മാരും ബുക്ക ചെയ്ത ബസ്സുകളുടെ എണ്ണം ഇതിലും വളരെ കൂടുതലായിരുന്നു വെന്ന് ശ്രീ. ആനന്ദ് വെളിപ്പെടുത്തി. ഇതു് ഡി. ടി. സിയുടെ സാധാരണ പ്രവർത്തനങ്ങളെ പ്രതികൂലമായി ബാധിക്കുകയും പൊതുജനങ്ങൾക്കു് വളരെ

ബുദ്ധിമുട്ടുകൾ ഉണ്ടാകാനിടയാക്കുകയും ചെയ്തു. ബസ്സുകൾ പ്രത്യേകം വാടക യ്ക്കെടുത്ത വകയിൽ എ. ഐ. സി. സിയിൽനിന്നും ഡി. പി. സി. സിയിൽ നിന്നുമായി 4 ലക്ഷം രൂപ രണ്ടു വർഷത്തിലധികം കഴിഞ്ഞിട്ടും ഇനിയും പിരിഞ്ഞു കിട്ടേണ്ടതുണ്ടെന്നും ശ്രീ. ആനന്ദ് പ്രസ്താവിക്കുകയുണ്ടായി.

ഡെൽഹി റൂട്ടുകളിൽ ഓടുന്ന 983 ബസ്സുകളും 1975 ജൂൺ 13-ാം തീയതി സർവ്വീസ് നടത്താതെ നമ്പർ-1 സഫ്ദർജംഗ് റോഡിലുള്ള മുൻപ്രധാനമന്ത്രി യുടെ വസതിയിലേയ്ക്കു് ഒന്നിച്ചു തിരിച്ചുവിടുകയുണ്ടായി. ശ്രീമതി ഇന്ദിരാ ഗാന്ധിയോടു് പിന്തുണ രേഖപ്പെടുത്തുന്നതിനുവേണ്ടിയായിരുന്നു ഇതു്. ഡെൽ ഹിക്കു് സമീപമുള്ള ഹരിയാന, പഞ്ചാബ്, രാജസ്ഥാൻ, ഉത്തരപ്രദേശ് എന്നീ സംസ്ഥാനങ്ങളിലെ ജനങ്ങളെ ആ സംസ്ഥാനങ്ങളിലെ അധികൃതർ നിയോഗിച്ച വാഹനങ്ങളിൽ ഡെൽഹിയിലേയ്ക്കു് അയച്ചു. മോട്ടോർ വാഹന ത്തിൻ കീഴിൽ പാലിക്കേണ്ട റൂട്ട് പെർമിററ് സംബന്ധിച്ച നിയമങ്ങൾ ഈ വാഹന നിയമങ്ങളിൽ ഭൂരിഭാഗവും പാലിച്ചില്ല. പലപ്പോഴും ഗവണ്മെൻറു വാഹനങ്ങൾ ഉപയോഗിച്ചു. അതിനു നൽകേണ്ട പണമൊട്ടു നൽകിയതുമില്ല.

ഈ റാലികൾ സംഘടിപ്പിക്കുന്നതിനുവേണ്ടി ഗവണ്മെൻറ് ജീവനക്കാ രുടെ സേവനം ഉപയോഗപ്പെടുത്തുകയുണ്ടായെന്നു് സാക്ഷികൾ നൽകിയ തെളി വുകളെ ഡി. ടി. സിയുടെ രേഖകൾ സാധൂകരിക്കുന്നുണ്ടു്. ഈ റാലികൾക്കു വേണ്ടി ഉപയോഗിച്ച നിരവധി ബസ്സുകൾ ഒട്ടേറെ സീനിയർ ഓഫീസർ മാരുൾപ്പെടെ ഗവണ്മെൻറുദ്യോഗസ്ഥന്മാരുടെയടുക്കൽ എത്തിച്ചുകൊടുക്കണ മെന്നു് ആവശ്യപ്പെട്ടിരുന്നു. ഇത്തരം ഉദ്യോഗസ്ഥന്മാരുടെ പേരു്/ഉദ്യോഗപ്പേരു് അവരുടെയടുക്കൽ എത്തിച്ചു കൊടുക്കാൻ ആവശ്യപ്പെട്ടിരുന്ന ബസ്സുകളുടെ എണ്ണം, തത്സംബന്ധമായ തീയതികൾ തുടങ്ങിയ വിവരങ്ങൾ ഡി. ടി. സി യുടെ ഡിപ്പോ മാനേജർ ശ്രീ. ജസ്വന്ത് സിങ്ങിന്റെ പ്രസ്താവനയിൽ നൽകിയിട്ടുണ്ടു്. അവ താഴെ കൊടുക്കുന്നു:-

| ഓഫീസറുടെ പേരും ഉദ്യോഗപ്പേരും | ബസ്സുകൾ റിപ്പോർട്ടു ചെയ്ത തീയതി | ബസ്സുകളുടെ എണ്ണം |
|---|---|---|
| എസ്സ്. എച്ച് ഓ. പോലീസ് സ്റ്റേഷൻ, ഫരിദാബാദ് | 12-6-75 | 26 |
| ശ്രീമതി മീനാക്ഷി ദത്താ, എസ്സ്. ഡി. എം. | ടി | 2 |
| എസ്സ്. പി. ന്യൂഡെൽഹി, പാർല്ലിമെൻറ് സ്ട്രീററ് പോലീസ് സ്റ്റേഷൻ, ശ്രീ. കെ. ഡി. നയാർ | ടി | 2 |
| | 16-6-75 | 2 |
| | 26-6-75 | 4 |
| എസ്സ്. എച്ച്. ഓ. പോലീസ് സ്റ്റേഷൻ, ഗുർഗാവ് | 12-6-75 | 99 |
| എസ്സ്. എച്ച് ഓ. പോലീസ് സ്റ്റേഷൻ, റായ് | 12-6-75 | 95 |

| | | |
|---|---|---|
| ശ്രീ. ബക്ഷിഷ് സിങ്ങ് ജിൽ, ഡെപ്യൂട്ടി എസ്സ്. പി. എൻഫോഴ്സ്മെൻറ് | ടി | 16 |
| ഡയറക്ടർ ഓഫ് ട്രാൻസ്പോർട്ട് | ടി | 34 |
| ശ്രീ. ബി. എൽ. ആനന്ദ്, എസ്സ്. ഡി. എം. | ടി | 1 |
| ശ്രീ. സരീൻ, സാദർ ബസാർ പോലീസ് സ്റ്റേഷൻ | ടി | 1 |
| ശ്രീ. സരീൻ, ഡെ. ഡയറക്ടർ, ഡെൽഹി അഡ്മിനിസ്ട്രേഷൻ, ഡെൽഹി | 17–6–75 | 2 |
| ശ്രീ. ഹയാലൻ, യു. പി. ചീഫ് സെക്രട്ടറിയുടെ പി. എ. | 19–6–75 | 60 |
| ബീഹാർ മുഖ്യമന്ത്രിയുടെ പി. എ. | 20–6–75 | 40 |

അല്ലഹബാദ് ഹൈക്കോടതി വിധി നിലവിലിരിക്കെകൂടി ശ്രീമതി ഇന്ദിരാഗാന്ധി പ്രധാനമന്ത്രി പദത്തിൽ തുടരുന്നതിന് പിന്തുണ രേഖപ്പെടുത്താൻവേണ്ടി ന്യൂഡെൽഹിയിൽ റാലികൾ നടത്തപ്പെട്ടു. ഡെൽഹി ട്രാൻസ്പോർട്ട് കോർപ്പറേഷൻ, ന്യൂഡെൽഹി മുനിസിപ്പൽ കമ്മിററി, ഡെൽഹി ഇലക്ട്രിക് സപ്ലൈ അണ്ടർ ടേക്കിങ്ങ് തുടങ്ങിയ ഗവണ്മെൻറ് സംഘടനകൾ ഈ റാലികളിൽ പങ്കെടുക്കുകയുണ്ടായി. പ്രധാനമന്ത്രിയുടെ വസതിയുടെ സമീപപ്രദേശങ്ങൾ സന്ദർശിച്ച് ക്രമസമാധാനപാലനത്തിനുള്ള ഏർപ്പാടുകൾക്ക് താൻ മേൽനോട്ടം വഹിക്കുകയുണ്ടായെന്ന് ന്യൂഡെൽഹിയിലെ അന്നത്തെ പോലീസ് സൂപ്രണ്ട് ശ്രീ. കെ. സി. നയാർ പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹം പറഞ്ഞതനുസരിച്ച്, ഈ റാലികളിൽ പങ്കെടുത്തവർ, അവർ പ്രതിനിധീകരിക്കുന്ന സംഘടനകളുടേയും യൂണിയനുകളുടേയും വിവരം വെളിപ്പെടുത്തുന്ന ബാനറുകൾ വഹിച്ചിരുന്നു. കൂടാതെ, ഈ റാലികളിൽ പങ്കെടുത്തവർ ആ ആവശ്യത്തിലേയ്ക്ക് ഈ സംഘടനകളുടെ വാഹനങ്ങൾ ഉപയോഗപ്പെടുത്തിയതായും അദ്ദേഹം വെളിപ്പെടുത്തി.

എൻ. ഡി. എം. സിയിലെ അസിസ്റ്റൻറ് സെക്രട്ടറി (വിദ്യാഭ്യാസം) യായ ശ്രീ. ബി. കെ. മിട്ടൽ, എം. ഡി. എം. സിയിലെ അസിസ്റ്റൻറ് എഞ്ചിനീയർ I ശ്രീ. എസ്സ്. പി. ഗോയൽ, എൻ. ഡി. എം. സിയിലെ പെയിൻറർ ശ്രീ. ദേവി സിങ്ങ് എന്നിവരും; എൻ. ഡി. എം. സിലെ ഉദ്യോഗസ്ഥന്മാരായ ഹോർട്ടികൾച്ചർ ഡിപ്പാർട്ടുമെൻറിലെ ശ്രീ. കിഷൻ ലാൽ ചൗധരി, അസിസ്റ്റൻറ് എഞ്ചിനീയർ III (ഇ) ശ്രീ. വി. കെ. കൗഷിക്, വർക്കേഴ്സ് യൂണിയൻ പ്രസിഡണ്ട് ശ്രീ. ചന്ദൻ ബേധാബ്, ജൂനിയർ എഞ്ചിനീയർ ശ്രീ. മോഹൻ സിങ്ങ്, സീനിയർ ക്ലാർക്ക് ശ്രീ. ജെ. സി. വധ്വാ എന്നിവരും; ഡെൽഹി മിൽക്ക് സപ്ലൈ സ്കീമിലെ ജീവനക്കാരായ എംപ്ലോയീസ് യൂണിയൻ പ്രസിഡണ്ട് ശ്രീ. ധൻറാം, എംപ്ലോയിസ് യൂണിയൻ സീനിയർ വൈസ് പ്രസിഡണ്ട് ശ്രീ. മദൻലാൽ, പാർട്ടി ലീഡർ ശ്രീ. ദലീപ് സിങ്ങ് എന്നിവരും നൽകിയ പ്രസ്താവനകൾ പ്രധാനമന്ത്രിക്ക് പിന്തുണ നൽകുന്നതിനുവേണ്ടി സംഘടിപ്പിച്ച റാലികളിൽ ഈ സംഘടനക

ളിലെ ജീവനക്കാർ പങ്കെടുത്തുവെന്നും ഈ സംഘടനകളുടെ വിശേഷേച്ഛ് അതിനുവേണ്ടി ഉപയോഗപ്പെടുത്തുകയുണ്ടായെന്നുമെന്നുള്ളതിനെ അനുകൂലിക്കുന്ന വയാണു്.

ഇത്തരം റാലികളിൽ ഈ വിധത്തിൽ വിവിധ സംഘടനകൾ പങ്കെടുത്തതു് ഡെൽഹിയിൽ മാത്രമായി ഒതുങ്ങി നിന്നില്ല. ലെഫ്: ഗവർണ്ണർ ശ്രീ. കൃഷൻ ചന്ദ് ഇപ്രകാരം തെളിവു നൽകി:

> "........ഈ ആവശ്യത്തിനുവേണ്ടി ഹരിയാന, രാജസ്ഥാൻ, ഉത്തര പ്രദേശിന്റെ പടിഞ്ഞാറൻ പ്രദേശം തുടങ്ങിയ ചില അയൽ സംസ്ഥാനങ്ങളും ജനങ്ങളെ അയയ്ക്കുകയുണ്ടായി. ശ്രീ. ധവാൻ മുഖേന പ്രധാന മന്ത്രിയുടെ വസതിയിൽനിന്നു് നൽകിയ നിർദ്ദേശങ്ങളനുസരിച്ചാണു് ഈ ഏർപ്പാടുകളെല്ലാം നടത്തിയതു്. ഇതു സംബന്ധിച്ച സംഭവവികാസങ്ങൾ കാലാകാലങ്ങളിൽ പ്രധാനമന്ത്രിയെ അറിയിച്ചുകൊണ്ടുമിരുന്നു."

കേന്ദ്രഭരണ പ്രദേശമായ ഡെൽഹിക്കു വെളിയിൽ സഞ്ചാരം നടത്തുന്നതിനുവേണ്ടിയും നിരവധി ബസ്സുകൾ അയച്ചു കൊടുക്കുകയുണ്ടായെന്നു് ഡി. ടി. സിയുടെ റിക്കാർഡുകൾ സ്പഷ്ടമായി കാണിക്കുന്നുണ്ടു്. മോട്ടോർ വാഹന നിയമത്തിൻ കീഴിൽ, കേന്ദ്രഭരണ പ്രദേശമായ ഡെൽഹിക്കു വെളിയിൽ പോകുന്ന ബസ്സുകൾക്കു് ഇതിനുവേണ്ടി സ്റ്റേറ്റു് ട്രാൻസ്പോർട്ടു് അതോറിട്ടിയിൽനിന്നു് പ്രത്യേക പെർമിറ്റുകൾ നൽകിയിരിക്കണമെന്നു് വ്യവസ്ഥ ചെയ്തിട്ടുണ്ടു് (നിയമം 9 നോക്കുക) എന്നാൽ സ്റ്റേറ്റു് ട്രാൻസ്പോർട്ടു് അതോറിട്ടിയുടെ സെക്രട്ടറി 1977 നവംബർ 28-നയച്ച കത്തിലൂടെ കമ്മീഷനെ ഇപ്രകാരം അറിയിക്കുകയുണ്ടായി.

> "........ഈ ഓഫീസിൽ സൂക്ഷിച്ചിട്ടുള്ള രേഖകളനുസരിച്ചു് 1975 ജൂൺ 12-നും 1975 ജൂൺ 25-നും ഇടയ്ക്കു് കോൺട്രാക്ടു് വ്യവസ്ഥയിൽ ആളുകളെ കേന്ദ്രഭരണ പ്രദേശമായ ഡെൽഹിക്കു് വെളിയിൽ കൊണ്ടുപോകുന്നതിനുവേണ്ടി ഡി. ടി. സിക്കോ, ഡി. ടി. സി. വാഹനങ്ങൾ കേന്ദ്രഭരണ പ്രദേശമായ ഡെൽഹിക്കു വെളിയിൽ ഉപയോഗിക്കുന്നതിനുവേണ്ടി സ്വകാര്യ കക്ഷികൾക്കോ കോൺട്രാക്ടു് കാര്യേജു് പെർമിറ്റുകൾ ഒന്നും തന്നെ നൽകിയിട്ടില്ല."

അന്നത്തെ ട്രാഫിക് മാനേജർ ശ്രീ. ജെ. ആർ. ആനന്ദ് പറഞ്ഞതനുസരിച്ചു്, ഇതേ കാലത്തു് ലെഫ്: ഗവർണ്ണറുടെ സെക്രട്ടറി മുഖേന എ. ഐ. സി. സി. ബുക്കു ചെയ്ത അനവധി ബസ്സുകളും ഡെൽഹി പ്രദേശത്തിനു് വെളിയിൽ അയയ്ക്കുകയുണ്ടായി. ശ്രീ. ആനന്ദ് മററു ചില പ്രധാന വിവരങ്ങൾകൂടി വെളിപ്പെടുത്തുകയുണ്ടായി. കേന്ദ്രഭരണ പ്രദേശമായ ഡെൽഹിക്കു വെളിയിൽ വാഹനങ്ങളയയ്ക്കുന്നതിനു് മോട്ടോർ വാഹന നിയമമനുസരിച്ചു്, റൂട്ടു് പെർമിറ്റുകൾ നേടിയിരിക്കേണ്ടതുണ്ടായിരുന്നുവെന്നും, എന്നാൽ ഈ കേസിൽ അങ്ങനെ ചെയ്യുകയുണ്ടായില്ലെന്നും ശ്രീ. ആനന്ദ് പറഞ്ഞു. രാജ് നിവാസിൽ വച്ചു് സമീപത്തുള്ള ഹരിയാനയിലേയും, യു. പി. യിലേയും ജില്ലകളിലേയ്ക്കു് ബസ്സുകൾ അയയ്ക്കണമെന്നു് തീരുമാനിക്കപ്പെടുകയുണ്ടായി. പെർമിറ്റുകൾ

പരിശോധിക്കുന്ന സ്ഥലങ്ങളിലേയ്ക്കു്, ബസ്സുകൾ കടന്നു പോകുന്നതിനു് അനുവദിക്കാൻ വേണ്ട നിർദ്ദേശങ്ങൾ അയയ്ക്കുകയുണ്ടായി. ബസ്സുകൾ അയൽ സംസ്ഥാനങ്ങളിലെ ലക്ഷ്യ സ്ഥാനങ്ങളിലെത്തിച്ചേരുന്നുവെന്നുറപ്പുവരുത്താൻ വേണ്ടി, ബസ്സുകളെ അനുഗമിക്കാൻ ഡി. ടി. സിയുടെ ഓഫീസർമാരേയും നിയോഗിച്ചിരുന്നു. റൂട്ട് പെർമിറ്റുകൾ കൂടാതെ തന്നെ ബസ്സുകൾ അതിർത്തികൾ കടന്നു പോകുന്നുവെന്നുറപ്പുവരുത്താൻവേണ്ടി പോലീസ് അധികാരികൾക്കും സംസ്ഥാന ട്രാൻസ്പോർട്ട് അധികാരികൾക്കും ആവശ്യമായ നിർദ്ദേശങ്ങൾ നൽകിയിട്ടുണ്ടെന്നു് ശ്രീ. നവിൻ ചൗള തനിക്കു് ഉറപ്പു നൽകുകയുണ്ടായെന്നും ശ്രീ. ആനന്ദ് വെളിപ്പെടുത്തി.

ഫരീദാബാദിലെ ന്യൂ ഇൻഡസ്ട്രീയൽ ടൗൺഷിപ്പ് എസ്സ്. എച്ച്. ഓ. ഇൻസ്പെക്ടർ ശ്രീ. രാജ്‌രൂപ് സിങ്ങും ഇത്തരം സംഭവങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ നൽകുകയുണ്ടായി. അലഹബാദ് ഹൈക്കോടതി വിധിക്കുശേഷം ഗുർഗാവ് പോലീസ് ഹെഡ്ക്വാർട്ടേഴ്സിൽനിന്നു് അദ്ദേഹത്തിനും ഒരു ടെലിഫോൺ സന്ദേശം ലഭിച്ചു. ഗുർഗാവ് ഡെപ്യൂട്ടി കമ്മീഷൻ അറിയിച്ചതനുസരിച്ച്, ശ്രീമതി ഇന്ദിരാഗാന്ധിയെ അനുകൂലിച്ചുകൊണ്ടു് റാലികൾ സംഘടിപ്പിക്കുന്നതിനുവേണ്ടി ഡെൽഹിയിൽനിന്നു് നൂറോളം ഡി. ടി. സി. ബസ്സുകൾ എത്തിച്ചേരുമെന്നതായിരുന്നു ആ സന്ദേശം. ഈ ബസ്സുകൾ പോലീസ് സ്റ്റേഷനിൽ വന്നുചേരുമെന്നും, ലേബർ ഇൻസ്പെക്ടർമാരും വ്യവസായവകുപ്പിലേയും മറ്റു ഗവണ്മെൻറ് ഏജൻസികളിലേയും ഓഫീസർമാരും ആവശ്യപ്പെടുന്നതനുസരിച്ച് ഈ ബസ്സുകൾ കൊണ്ടുപോകാൻ അവരെ അനുവദിക്കണമെന്നും ശ്രീ. രാജ്‌രൂപ് സിങ്ങിനോടു പറയുകയുണ്ടായി, തുടർന്നു് വിവിധ സ്ഥലങ്ങളിൽനിന്നു് ബന്ധപ്പെട്ട ഓഫീസർമാർക്കു് ബസ്സുകൾ എത്തിച്ചുകൊടുക്കാനാവശ്യപ്പെട്ടുകൊണ്ടു് ടെലിഫോൺ സന്ദേശങ്ങൾ പോലീസ് സ്റ്റേഷനിൽ ലഭിച്ചു തുടങ്ങിയെന്നും ശ്രീ. സിങ്ങ് വെളിപ്പെടുത്തി. ഈ ബസ്സുകളിലധികവും എടുത്തതു് തൊഴിൽവകുപ്പിലേയും വ്യവസായവകുപ്പിലേയും ഓഫീസർമാരായിരുന്നു. ഫരീദാബാദിലുള്ള ഫാക്ടറികളിൽനിന്നുള്ള ആളുകളെ ഈ ബസ്സുകളിൽ ഡെൽഹിയിലേക്കു് കൊണ്ടുപോവുകയുണ്ടായി. പോലീസ് സ്റ്റേഷനിൽ എത്ര ബസ്സുകൾ ലഭിച്ചുവെന്നും അവിടെനിന്നു് എത്ര ബസ്സുകൾ അയച്ചുവെന്നും മറ്റുമുള്ള വിവരങ്ങൾ സംബന്ധിച്ച റിക്കാർഡുകളൊന്നും സൂക്ഷിക്കുകയുണ്ടായില്ല. ഡെൽഹിയിലേയ്ക്കു് ആൾക്കാരെ കൊണ്ടുപോകുന്നതിനുവേണ്ടി ട്രക്കുകളും നാലു ചക്രങ്ങളുള്ള വാഹനങ്ങൾ പോലുള്ള മറ്റു വാഹനങ്ങളും ഏർപ്പാടു ചെയ്യാൻ പോലീസിനോട് ആവശ്യപ്പെട്ടു. ആവശ്യമായ വാഹനങ്ങളത്രയും ലഭ്യമാക്കാൻ പോലീസ് ട്രക്ക് യൂണിയനുകളോടും ട്രാൻസ്പോർട്ട് കമ്പനികളോടും ആവശ്യപ്പെട്ടു കൊണ്ടിരുന്നു. ജില്ലാ മജിസ്ട്രേട്ടിൻെറ നിർദ്ദേശമനുസരിച്ചാണു് ഇതു് ചെയ്തതു്. ബല്ലബഗാറിലുള്ള മജിസ്ട്രേട്ടിൻെറ കോടതിക്കു് സമീപത്താണു് ഈ ട്രക്കുകൾ വരുത്തിച്ചതു്. അവിടെനിന്നു് ബ്ലോക്കു് ഡവലപ്പ്മെൻറ് ഓഫീസർ (ബി. ഡി. ഓ.) മാരും തഹസിൽദാർമാരും വാഹനങ്ങളുടെ ചാർജ് ഏറ്റെടുക്കുകയും ചെയ്തുപോന്നു. ഈ ട്രക്കുകൾ ഗ്രാമങ്ങളിൽ കൊണ്ടുപോയി ജനങ്ങളെ ഡെൽഹിയിലേയ്ക്കു് കൊണ്ടുപോകുന്നതിനു് ഗ്രാമ

സേവകരേയും പട്'വാരികളേയും നിയോഗിച്ചുവെന്നും ശ്രീ. സിങ്ങ്' വെളിപ്പെടുത്തി.

ഗുർഗാവ്' എസ്സ്'. എച്ച്'. ഓ. സാദർ പോലീസ്' സ്റ്റേഷനിലെ സബ്ബ്' ഇൻസ്പെക്ടർ ഖാൻ ചാന്ദ്' നൽകിയ തെളിവിൽ, ഗുർഗാവ്' എസ്'. എസ്'. പിയും സീനിയർ സിവിൽ ഓഫീസർമാരും രംഗത്ത്' വരുകയുണ്ടായെന്നും, സീനിയർ ഓഫീസർമാരുടെ നിർദ്ദേശാനുസരണം ഡെൽഹിയിലേയ്ക്ക്' ആരുക്കാരെ കൊണ്ടുപോകുന്നതിനുവേണ്ടി ഏതാനും ബസ്സുകരും നഗരത്തിലേയ്ക്കും മററു ബസ്സുകരും വിവിധ ഫാക്ടറികളിലേയ്ക്കും അയയ്ക്കുകയുണ്ടായെന്നും പ്രസ്താവിച്ചിട്ടുണ്ട്'. ഗുർഗാവ്' സിററി എസ്സ്'. എച്ച്'. ഓ. പോലീസ്' സ്റ്റേഷനിലെ സബ്ബ്' ഇൻസ്പെക്ടർ ജഗദിഷ്' ലാൽ ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി.

> "........റോഡിലൂടെ പോയിക്കൊണ്ടിരുന്ന ഒഴിഞ്ഞ ട്രക്കുകളും ചില പ്ലോറും തടഞ്ഞുവച്ച്' ഈ ആവശ്യത്തിനുവേണ്ടി തഹസിൽ ഹെഡ്' കാർട്ടേഴ്'സിൽ റിപ്പോർട്ടു ചെയ്യാൻ ആവശ്യപ്പെടുകയുണ്ടായി. ഈ വാഹനങ്ങരും ബി.ഡി. ഓ. മാരും തഹസിൽദർമാരും ഏറെറടുക്കുകയും ഗ്രാമങ്ങളിൽനിന്ന്' ജനങ്ങളെ ഡെൽഹിയിലേയ്ക്ക്' കൊണ്ടുപോകുന്നതിനുവേണ്ടി ഈ വാഹനങ്ങരും അങ്ങോട്ടു കൊണ്ടുപോകാൻ ഗ്രാമസേവകരേയും പട്'വാരികളേയും നിയോഗിക്കുകയും ചെയ്തു.

ഹരിയാനാ മുഖ്യമന്ത്രി ശ്രീ. ബൻസിലാൽ 1975 ജൂൺ 12-ാം തീയതി രാവിലെ പത്തര മണിയോടടുത്തു' ന്യൂഡെൽഹിയിലെ ഹരിയാനാ ഭവനിൽ നിന്ന്' തന്നെ ടെലിഫോൺ ചെയ്യുവെന്ന്' രോഹ്'തക് ജില്ലാ മജിസ്ട്രേട്ട്' ശ്രീ എൻ. കെ. ഗാർഗ്' പ്രസ്താവിച്ചു. അല്ലഹബാദ്' ഹൈക്കോടതി വിധിയിൽ പ്രധാനമന്ത്രിയുടെ തെരഞ്ഞെടുപ്പ്' അസാധുവാക്കിയെന്ന്' ശ്രീ. ബൻസിലാൽ തന്നെ അറിയിച്ചുവെന്നും, വൈകിട്ട്' രണ്ടര മണി മുതൽ പ്രധാനമന്ത്രിയുടെ വസതിയിലേയ്ക്ക്' ട്രക്കുകരും നിറയെ കഴിയുന്നത്ര ജനങ്ങളെ അയയ്ക്കണമെന്ന്' ശ്രീ. ബൻസിലാൽ ആവശ്യപ്പെട്ടുവെന്നും ശ്രീ. ഗാർഗ്' വെളിപ്പെടുത്തുകയുണ്ടായി. ഇതു സംബന്ധിച്ച്' ശ്രീ. ഗാർഗ്' സ്ഥലത്തെ എം. എൽ. ഏ. ലാലാ ശ്രീ. കിഷൻ ദാസുമായി ബന്ധപ്പെടണമെന്നും അദ്ദേഹം കോൺഗ്രസ്സ്' പ്രവർത്തകരെ സംഘടിപ്പിക്കണമെന്നും ശ്രീ. ബൻസിലാൽ പറഞ്ഞതായി ശ്രീ. ഗാർഗ്' വെളിപ്പെടുത്തി. ഇങ്ങനെ സംഘടിപ്പിക്കുന്ന ആളുകരും മുദ്രാവാക്യങ്ങരും മുഴക്കണമെന്ന്' ശ്രീ. ബൻസിലാൽ നിർദ്ദേശിച്ചു. ഈ നിർദ്ദേശങ്ങളനുസരിച്ച്' ശ്രീ. ഗാർഗ്' ശ്രീ. കിഷൻ ദാസുമായി ഉടനടി ബന്ധപ്പെടുകയും സന്ദേശം മുഴുവനും അദ്ദേഹത്തെ അറിയിക്കുകയും ചെയ്തു. ജനങ്ങളെ ഡെൽഹിയിലേയ്ക്ക്' കൊണ്ടുപോകുന്നതിനുവേണ്ടി കഴിയുന്നത്ര ട്രക്കുകരും ലഭ്യമാക്കുന്നതിനുവേണ്ടി പരിശ്രമിക്കാൻ എസ്സ്'. എസ്സ്'. പി. ശ്രീ. എസ്സ്'. എച്ച്'. മോഹനെ വിളിച്ചു പറഞ്ഞുവെന്നും ശ്രീ. ഗാർഗ്' പ്രസ്താവിക്കുകയുണ്ടായി. കേന്ദ്ര ക്യാബിനററിൽ അന്ന്' ഷിപ്പിങ്ങ്' വകുപ്പ്' ഉപമന്ത്രിയായിരുന്ന ശ്രീ. ദൽബീർ സിങ്ങിൽനിന്നും ഇത്തരമൊരു സന്ദേശം തനിക്കു ലഭിച്ചുവെന്ന്' ശ്രീ. ഗാർഗ്' പ്രസ്താവിച്ചു.

ശ്രീ. ഗാർഗിന്റെ പ്രസ്താവനയെ ശ്രീ. എസ്സ്'. എച്ച്'. മോഹന്റെ പ്രസ്താവന പിന്താങ്ങുന്നുണ്ട്'. ജില്ലാ മജിസ്ട്രേട്ടിന്റെ സ്ഥാനം അന്നു വഹിച്ചി

രുന്ന ശ്രീ. എം. കെ. മിഗ്ലാനിയും അദ്ദേഹത്തിന്റെ പ്രസ്താവനയിൽ അന്നത്തെ ഹരിയാനാ മുഖ്യമന്ത്രി ശ്രീ. ബൻസിലാൽ നൽകിയ നിർദ്ദേശങ്ങൾ സ്വീകരിച്ചിട്ടുണ്ട്. ശ്രീ. മിഗ്ലാനി പറഞ്ഞതനുസരിച്ച്, ഫരിദാബാദ് ഫാക്ടറി പ്രദേശത്ത് എത്തിച്ചേർന്ന 100 ഡി ടി സി ബസ്സുകളിൽ 40 ബസ്സുകൾ നിറയെ ആൾക്കാരെ മാത്രമേ അയയ്ക്കാൻ കഴിഞ്ഞുള്ളുവെന്ന് സ്ഥലത്തെ നേതാക്കളിൽനിന്ന് അദ്ദേഹത്തിന് മനസ്സിലാക്കാൻ കഴിഞ്ഞു. വേണ്ടത്ര ഫാക്ടറി ജോലിക്കാരെ ഈ ആവശ്യത്തിനു ലഭിക്കാതിരുന്നതുകൊണ്ട് ബാക്കി ബസ്സുകൾ കാലിയായിട്ടു മടങ്ങേണ്ടി വന്നുവെന്നും മനസ്സിലാക്കാൻ ശ്രീ. മിഗ്ലാനിക്കു കഴിഞ്ഞു.

ഡെൽഹി സ്റ്റേറ്റ് ഇലക്ട്രിസിറ്റി വർക്കേഴ്സ് യൂണിയന്റെ ആഹ്വാനമനുസരിച്ച്, ശ്രീമതി ഇന്ദിരാഗാന്ധിയുടെ വസതിക്കു വെളിയിൽ പ്രധാനമന്ത്രിയെ അനുകൂലിച്ചുകൊണ്ടുള്ള റാലികളിൽ 1975 ജൂൺ 13-ാം തീയതിയും തുടർന്ന് വീണ്ടും 1975 ജൂൺ 18-ാം തീയതിയും ഡെൽഹി ഇലക്ട്രിക് സപ്ലൈ അണ്ടർടേക്കിങ്ങിലെ 800-നും 900-നും ഇടയ്ക്ക് ജീവനക്കാർ പങ്കെടുത്തു. പ്രസ്തുത സ്ഥാപനത്തിലെ ചീഫ് ലേബർ വെൽഫെയർ ഓഫീസർ ശ്രീ. എസ്സ്. എൻ. ശ്രീവാസ്തവായും രാജ്ഘട്ട് വിദ്യുച്ഛക്തി നിലയത്തിന്റെ കൺട്രോളർ ശ്രീ കെ. പി. സക്സേനായും ഇക്കാര്യം പിന്താങ്ങുന്നുണ്ട്.

1975 ജൂൺ 20-ാം തീയതി മറ്റൊരു വൻറാലി നടത്തപ്പെട്ടു. ഈ റാലിയുടെ സംഘാടകർ 497 ഡി ടി സി ബസ്സുകളാണ്, ഇതിനുവേണ്ടി നേടിയെടുത്തത്. ഒരൊറ്റ ദിവസം സ്വകാര്യ കക്ഷികൾക്ക് പ്രത്യേക വാടകയ്ക്കെടുക്കാവുന്ന ബസ്സുകളുടെ എണ്ണം 95 മാത്രമാണ്. ഹരിയാനാ സംസ്ഥാനത്ത് ഈ റാലിക്കുവേണ്ടി സംഭാവനകൾ നൽകുന്നതിനുള്ള യത്നങ്ങളും നടത്തുകയുണ്ടായി. റോഹ്താക് ജില്ലാ മജിസ്ട്രേട്ട് ശ്രീ. എൻ. കെ. ഗാർഗ്, റോഹ്തക് എസ്സ്. എസ്സ്. പി. ശ്രീ. എസ്സ്. എച്ച്. മോഹൻ, ഗുർഗാവ് ജില്ലാ മജിസ്ട്രേട്ട് ശ്രീ. എം. കെ. മിഗ്ലാനി എന്നിവരുടെ പ്രസ്താവനകളിൽനിന്ന് ഇക്കാര്യം കാണാൻ കഴിയും. ശ്രീ. എൻ. കെ. ഗാർഗ് പറഞ്ഞതനുസരിച്ച്, ഈ റാലി അന്തസ്സും വ്യക്തിപ്രാധാന്യവും അന്തർഭവിച്ചിട്ടുള്ളതും നിർണ്ണായകവും ആയ ഒന്നാണെന്ന് ശ്രീ. ബൻസിലാൽ അദ്ദേഹത്തോടു പറഞ്ഞിരുന്നു. അതുകൊണ്ട് ജില്ലാഭരണകൂടം ഈ കർത്തവ്യത്തിൽ പിന്നോക്കം നിൽക്കാൻ പാടില്ല.

ഇക്കാര്യത്തിൽ പഞ്ചാബ് സംസ്ഥാനത്തെ സ്ഥിതിയും ഇതിൽനിന്നും ഒട്ടും ഭിന്നമായിരുന്നില്ല. സംസ്ഥാന ചീഫ് സെക്രട്ടറി ശ്രീ. ആർ. എസ്സ്. തൽവാർ പ്രസ്താവിച്ചത് ഇപ്രകാരമാണ്:

> ''ഈ ആവശ്യത്തിനുവേണ്ടി വാഹനങ്ങൾ സംഘടിപ്പിക്കുകയും ആളും പണവും സമാഹരിക്കുകയും ചെയ്യുന്നതിനുവേണ്ടി ഔദ്യോഗിക സംവിധാനം ഉപയോഗപ്പെടുത്തിവരുകയാണെന്ന വിവരം എന്റെ ശ്രദ്ധയിൽ പെട്ടപ്പോൾ, അവയ്ക്ക് നേരിട്ട് യാതൊരു ബന്ധവുമില്ലാത്ത രാഷ്ട്രീയ സമരത്തിന് പിന്തുണ നൽകാൻ വേണ്ടി ഗവണ്മെന്റ് ഏജൻസികളേയും അർദ്ധ-ഗവണ്മെന്റ് ഏജൻസികളേയും അവയിലെ ജീവന

ക്കാരേയും ഉപയോഗപ്പെടുത്തി വരുന്നതു് അനുവദിക്കരുതെന്നു് ഞാൻ മുഖ്യമന്ത്രിയെ ഉപദേശിച്ചു. ഈ ഉപദേശം ഇഷ്ടമാവുകയുണ്ടായില്ല. അതുകൊണ്ടു് കാര്യമായ പ്രയോജനമൊട്ടുണ്ടായതുമില്ല. ഡെൽഹിയിലേയ്ക്കു് അയക്കാൻ വേണ്ടി ആളും പണവും വാഹനങ്ങളും സമാഹരിക്കുന്നതിനുവേണ്ടി ഔദ്യോഗിക സംവിധാനം ഉപയോഗിക്കുന്നതു് തുടരുകയുമുണ്ടായി.''

ഉത്തര റെയിൽവേയുടെ റിക്കാർഡുകളനുസരിച്ചു് 1975 ജൂൺ 19-ാം തീയതി മൂന്നു സ്പെഷ്യൽ ട്രെയിനുകൾ ഏർപ്പെടുത്തുകയുണ്ടായി. വാരാണസി, ലക്നൗ, കാൺപൂർ എന്നീ സ്ഥലങ്ങളിൽനിന്നു് ഓരോന്നു വീതമാണു് തീവണ്ടികൾ പുറപ്പെട്ടതു്. അവ 1975 ജൂൺ 20-നു് ന്യൂഡെൽഹി/ഡെൽഹിയിൽ എത്തിച്ചേർന്നു. ഈ മൂന്നു പ്രത്യേക തീവണ്ടികളിൽ രണ്ടെണ്ണം കോൺഗ്രസ്സുകാരായി അറിയപ്പെടുന്ന ആളുകൾ ബുക്കു ചെയ്തവയാണു്. വാരാണസിയിൽനിന്നുള്ള പ്രത്യേക തീവണ്ടി ബുക്കു ചെയ്തയാളുടെ വിവരം ഫയലിൽനിന്നു് ലഭ്യമായിരുന്നില്ല. എന്നാൽ ആ തീവണ്ടി കോൺഗ്രസ്സ് ഡലിഗേറ്റുകൾക്കു വേണ്ടി ഏർപ്പാടു ചെയ്തതായിരുന്നുവെന്നു് വിവരമുണ്ടു്. മടക്കയാത്രയ്ക്കുവേണ്ടി രണ്ടു സ്പെഷ്യൽ ട്രെയിനുകൾ 1975 ജൂൺ 21-നു് അയയ്ക്കുകയുണ്ടായി.

രാജസ്ഥാൻ സ്റ്റേറ്റു് ഇലക്ട്രിസിറ്റി ബോഡിന്റെ റിക്കാർഡുകളനുസരിച്ചു്, രാജസ്ഥാൻ സംസ്ഥാനത്തുനിന്നു് ബോർഡിന്റെ വകയായ 58 ട്രക്കുകൾ വക്കേഴ്സ് യൂണിയനു് വിട്ടുകൊടുക്കാൻ സംസ്ഥാന മുഖ്യമന്ത്രി ഉത്തരവിട്ടു. ട്രക്കുകൾ ഉപയോഗിക്കുന്നതിനു് ചാർജു് ഈടാക്കണമെന്നു് ഇലക്ട്രിസിറ്റി ബോർഡു് ചെയർമാൻ ശ്രീ. മംഗൽ ബിഹാരി നിർദ്ദേശിച്ചിരുന്നു. എന്നാൽ ഗവണ്മെന്റോ വക്കേഴ്സ് യൂണിയനോ വാടകക്കൂലിയൊന്നും നൽകിയില്ല.

പ്രതിപക്ഷ കക്ഷികൾ 1975 ജൂൺ 22-ാം തീയതി ഒരു റാലി സംഘടിപ്പിച്ചിരുന്നു. ശ്രീ. ജയപ്രകാശ് നാരായൺ ഈ റാലിയെ അഭിസംബോധന ചെയ്തു പ്രസംഗിക്കുമെന്നും നിശ്ചയിച്ചിരുന്നു. ഔദ്യോഗിക വൃത്തങ്ങളിൽ ഇതു് ഗണ്യമായ ഉൽക്കണ്ഠയുളവാക്കി. ലെഫ: ഗവർണ്ണർ ശ്രീ. ക്രിഷൻ ചാന്ദിന്റെ പ്രസ്താവനയിൽനിന്നു് ഇക്കാര്യം മനസ്സിലാക്കാൻ കഴിയും. അദ്ദേഹം ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി:

> ''ശ്രീ. ജയപ്രകാശ് നാരായണന്റെ പ്രസംഗങ്ങളിൽ നിന്നുടലെടുക്കുന്ന സ്ഥിതിവിശേഷം എത്രകണ്ടു് നന്നായി കൈകാര്യം ചെയ്യാനാവുമെന്നതിനെക്കുറിച്ചു് ആഭ്യന്തരമന്ത്രികാര്യാലയത്തിലും നിരവധി സമ്മേളനങ്ങൾ നടത്തപ്പെട്ടു. മറ്റു നേതാക്കന്മാരെ സംബന്ധിച്ചിടത്തോളം എന്തുതന്നെ ചെയ്യാമെങ്കിലും ശ്രീ. ജയപ്രകാശ് നാരായണന്റെ അറസ്റ്റ്, അദ്ദേഹത്തെ അറസ്റ്റു ചെയ്യാതിരുന്നാലുണ്ടാകുന്നതിനേക്കാൾ കൂടുതലായി, പൊതു സമാധാനപാലനം ദുഷ്കരമാക്കിത്തീർക്കുമെന്നതായിരുന്നു ഔദ്യോഗികതലത്തിലുണ്ടായിരുന്ന അഭിപ്രായം....എന്നാൽ ഈ അഭിപ്രായഗതി ആത്യന്തികമായി നിലനിന്നില്ല. എന്നാൽ ശ്രീ.

ജയപ്രകാശ് നാരായണന് 1975 ജൂൺ 22-ാം തീയതി രാമലീലാ മൈതാനത്തെ സമ്മേളനത്തിൽ പ്രസംഗിക്കുന്നതിനുവേണ്ടി ഡെൽഹിയിൽ വരാൻ കഴിഞ്ഞില്ല.

ഗവണ്മെൻറിൻെറ വിഭവശേഷി ദുരുപയോഗപ്പെടുത്തിക്കൊണ്ട് പ്രധാനമന്ത്രിക്കു പിന്തുണയോ സഹാനുഭൂതിയോ പ്രകടിപ്പിക്കുന്നതിനുവേണ്ടി ഗവണ്മെൻറ് സംഘടനകൾ അന്യോന്യം മത്സരിക്കുകതന്നെയായിരുന്നു. എന്നാൽ, അതേസമയം, പക്ഷപാതപരമായ ആവശ്യങ്ങൾക്ക് ഒരു രാഷ്ട്രീയ കക്ഷിക്കുവേണ്ടി, ഗവണ്മെൻറിൻെറ വിഭവശേഷി ഉപയോഗപ്പെടുത്തുന്നത് അനുചിതവും തെററുമാണെന്ന് വിശ്വസിക്കുകയും അത്തരം കാര്യങ്ങളിൽ പങ്കാളികളാകാൻ തയ്യാറാകാതിരിക്കുകയും ചെയ്ത ഗവണ്മെൻറ് ജീവനക്കാർ താഴേക്കിടയിലും മേലേക്കിടയിലും ഉണ്ടായിരുന്നു. പ്രധാനമന്ത്രിയുടെ വസതിയിലേയ്ക്ക് കൊണ്ടുപോകുന്നതിനുവേണ്ടി, പതിവ് ഉപയോഗങ്ങൾക്ക് വിട്ടുകൊടുക്കാതെ എൻ. ഡി. എം. സി. ട്രക്കുകൾ തിരിച്ചുവിടുന്നതിനെ എൻ. ഡി. എം. സി. യിലെ ശ്രീ. ഭട്ട്നാഗർ എതിർക്കുകയുണ്ടായി. പ്രധാനമന്ത്രിയുടെ വസതിയിലേയ്ക്കു കൊണ്ടുപോകുന്നതിനു നീക്കിയിട്ട ഒരു ട്രക്കിനു മുമ്പാകെ അദ്ദേഹം കിടന്നു. ശ്രീമതി ഇന്ദിരാഗാന്ധിയോട് തങ്ങൾക്കുള്ള പിന്തുണ വ്യക്തമാക്കാൻ അധികാരികളും ജീവനക്കാരും ആഗ്രഹിക്കുന്നുവെങ്കിൽ, അവരങ്ങനെ ചെയ്യുന്നതിനെ സ്വാഗതം ചെയ്യുന്നുവെന്നും എന്നാലത് മുനിസിപ്പാലിററിയുടെ വിഭവശേഷി ഉപയോഗപ്പെടുത്തിക്കൊണ്ടായിരിക്കരുതെന്നും അദ്ദേഹം വാദിക്കുകയുണ്ടായി.

ഈ റാലികളിൽ പങ്കെടുക്കാൻ വിസമ്മതിച്ച ഏതാനും ഡി. ഇ. എസ്സ്. യു. ജീവനക്കാരെ, പ്രധാനമന്ത്രിയെ പിന്താങ്ങുന്നവരിൽ അത്യുത്സുകരായിരുന്ന ചിലർ മർദ്ദിച്ചതായി ആരോപണമുണ്ടായി.

രാജസ്ഥാൻ വിദ്യുച്ഛക്തി ബോർഡ് ചെയർമാൻ ശ്രീ. മംഗൾ ബിഹാരി ഐ. എ. എസ്സ്, രാജസ്ഥാൻ സംസ്ഥാന ഗവണ്മെൻറിൻെറ കോപത്തിന് ഇരയായിത്തീർന്നു. ശ്രീമതി ഇന്ദിരാഗാന്ധിക്കു പിന്തുണയും കൂറും പ്രകടിപ്പിക്കുന്നതിനുവേണ്ടി 1975 ജൂൺ 20-ാം തീയതി ഡെൽഹിയിൽ സംഘടിപ്പിച്ച റാലിയിൽ പങ്കെടുക്കുന്നതിനുവേണ്ടി ഇലക്ട്രിസിററി ബോർഡിലെ തൊഴിലാളികളെ ബോർഡിൻെറ ട്രക്കുകളിൽ സൗജന്യമായി അയച്ചുകൊടുക്കാനുണ്ടായ ആവശ്യം നിരസിച്ചതിൻെറ ഫലമായിരുന്നു ഇത്. ശ്രീ. മംഗൽ ബിഹാരിയുടെ കേസ് കൈകാര്യം ചെയ്യുമ്പോൾ ഈ സംഭവം സംബന്ധിച്ച വിശദവിവരങ്ങൾ പിന്നീട് രേഖപ്പെടുത്തുന്നതാണ്.

പ്രധാനമന്ത്രിക്ക് പിന്തുണ പ്രകടിപ്പിക്കുന്നതിനുവേണ്ടി ഡെൽഹിയിലും മററു സ്ഥലങ്ങളിലും ഗവണ്മെൻറിൻെറ വിഭവശേഷി വിനിയോഗിച്ചുകൊണ്ടിരുന്നപ്പോൾ, കോൺഗ്രസ്സ് പാർട്ടിക്കനുകൂലമായും മററു പാർട്ടികൾക്ക് പ്രതികൂലമായും നിയമം പ്രയോഗിച്ചുവരുകയുമായിരുന്നു. ക്രിമിനൽ നടപടിക്രമത്തിലെ 144-ാം വകുപ്പനുസരിച്ച് യോഗങ്ങൾ നിരോധിക്കുന്നത് പ്രധാമന്ത്രിയുടെ വസതിക്കു സമീപം നിർബ്ബന്ധമായി നടപ്പാക്കുക ഒരു പതിവേർപ്പാടായിത്തീർന്നിരുന്നു. എന്നാൽ പ്രധാനമന്ത്രിയെ അനുകൂലിച്ചു

കൊണ്ട് കോൺഗ്രസ്സ് പാർട്ടി ഏർപ്പെടുത്തുന്ന റാലികളുടേയും പ്രകടനങ്ങളുടേയും കാര്യത്തിൽ പ്രസ്തുത വകുപ്പ് നടപ്പിലാക്കുന്നതിൽ അയവുവരുത്തിയിരുന്നു. ഇക്കാര്യം രാഷ്ട്രപതിക്ക് റിപ്പോർട്ട് ചെയ്യുകയുണ്ടായി. അദ്ദേഹം ഡെൽഹിയിലെ ലെഫ്: ഗവർണ്ണറെ വിളിച്ചുവരുത്തി, കോൺഗ്രസ്സ്. പാർട്ടിക്കു നൽകുന്ന അതേ സൗകര്യങ്ങൾ മററു പാർട്ടികൾക്ക് എന്തുകൊണ്ട് നൽകുന്നില്ലെന്ന് ആരായുകയും ചെയ്തു. പ്രതിപക്ഷ കക്ഷികൾക്കും അതേ സൗകര്യങ്ങൾ നൽകണമെന്ന് നിർദ്ദേശിക്കുകയാണെങ്കിൽ അത് സംഘട്ടനങ്ങൾക്ക് വഴിതെളിക്കുമെന്നും അതുവഴി ഒരു ക്രമസമാധാനപ്രശ്നം സംജാതമാകമെന്നും രാഷ്ട്രപതിയോട് പറഞ്ഞതായി ലെഫ്: ഗവർണ്ണർ കമ്മീഷൻ മുമ്പാകെ പ്രസ്താവിച്ചു. ക്രിമിനൽ നടപടിക്രമത്തിലെ 144-ാം വകുപ്പിൻ കീഴിൽ നൽകിയ ഉത്തരവിൽ കോൺഗ്രസ്സ് പാർട്ടിക്ക് അനുകൂലമായി ഇപ്രകാരം അയവുവരുത്തിയതു് അന്നത്തെ പ്രധാനമന്ത്രിയുടെ നിർദ്ദേശാനുസരണമായിരുന്നുവെന്ന് ലെഫ്: ഗവർണ്ണർ കമ്മീഷനു മുമ്പാകെ തുടർന്നു പ്രസ്താവിക്കുകയുണ്ടായി.

പ്രധാനമന്ത്രിയോട് പിന്തുണയും സഹാനുഭൂതിയും രേഖപ്പെടുത്തുന്ന ഇത്തരം പ്രകടനങ്ങൾ നടന്നുകൊണ്ടിരിക്കുന്ന സമയംതന്നെ പ്രധാന കോൺഗ്രസ്സ് നേതാക്കന്മാരുടേയും മന്ത്രിമാരുടേയും പ്രവർത്തനങ്ങൾ സംബന്ധിച്ച അന്വേഷണങ്ങൾ നടത്തിക്കൊണ്ടിരിക്കാൻ ഇന്ത്യാ ഗവണ്മെൻറിൻെറ ഇൻറലിജൻസ് ബ്യൂറോയെ ഉപയോഗിച്ചുവരുകയായിരുന്നു. ഇൻറലിജൻസ് ബ്യൂറോയുടെ അന്നത്തെ ഡയറക്ടർ പ്രധാനമന്ത്രിയുടെ സെക്രട്ടേറിയററിലേയ്ക്ക് 1975 ജൂൺ 18-ാം തീയതി അയച്ച ഒരു അതിരഹസ്യമായ കുറിപ്പ് കമ്മീഷൻ കാണുകയുണ്ടായി. അതിൽ, മററു പല കാര്യങ്ങളുടേയും കൂട്ടത്തിൽ, ബന്ധപ്പെട്ട ആളുകളെ നിരീക്ഷിച്ചുകൊണ്ടിരിക്കുകയും അവരുടെ ടെലിഫോൺ സംഭാഷണങ്ങൾ ചോർത്തിയെടുക്കുകയും ചെയ്യുന്നതിൻെറ അടിസ്ഥാനത്തിൽ മാത്രം തയ്യാറാക്കിയിരിക്കാനിടയുള്ള പല കാര്യങ്ങളും അടങ്ങിയിരുന്നു. രാജ്യത്തിൻെറ സുരക്ഷിതത്വം ഉറപ്പുവരുത്തുന്നതിന് കർശനമായും വേണ്ട ആവശ്യങ്ങൾക്കല്ലാതെയുള്ള കാര്യങ്ങൾക്കുവേണ്ടി, വ്യക്തികളുടേയും ഗവണ്മെൻറിലെ മന്ത്രിമാരുടേയും സ്വകാര്യ ജീവിതങ്ങളിലേയ്ക്ക് കടന്നാക്രമണം നടത്തുന്ന തരത്തിലുള്ള പ്രധാനമായൊരു പ്രശ്നമാണിതു്.

ശ്രീമതി ഇന്ദിരാഗാന്ധിയുടെ മന്ത്രിസഭയിൽ അന്ന് മന്ത്രിയായിരുന്ന ശ്രീ. ജഗ്ജീവൻറാം കമ്മീഷനു മുമ്പാകെ തെളിവു നൽകുകയുണ്ടായി. അടിയന്തിരാവസ്ഥ അടിച്ചേല്പിക്കുന്നതിനു മുമ്പായിത്തന്നെ അദ്ദേഹത്തിൻെറ യാത്രകളും നീക്കങ്ങളും വീക്ഷിച്ചുകൊണ്ടിരുന്നുവെന്നും അദ്ദേഹത്തിൻെറ ടെലിഫോൺ സംഭാഷണങ്ങൾ ചോർത്തിയെടുത്തുകൊണ്ടിരുന്നുവെന്നും ശ്രീ. ജഗജ്ജീവൻറാം പ്രസ്താവിച്ചു. അദ്ദേഹത്തോട് കൂറുപുലർത്തിയിരുന്ന ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാർ നൽകിയ വിവരങ്ങളുടെ അടിസ്ഥാനത്തിൽ ഇക്കാര്യം അദ്ദേഹത്തിനു് തറപ്പിച്ചു പറയുവാൻ കഴിയും. ഇൻറലിജൻസ് ബ്യൂറോയെക്കുറിച്ച് അദ്ദേഹത്തിനു് കടുത്ത ആക്ഷേപമുണ്ട്. ബ്യൂറോ, പ്രധാനമന്ത്രിക്ക് സദാ വിവരങ്ങളെത്തിച്ചു കൊടുത്തുകൊണ്ടാണിരുന്നതെന്ന് അദ്ദേഹം പറഞ്ഞു.

ഇവയിൽ ചിലതു് ശരിയും, ചിലതു് തെററും, ചിലതു് കെട്ടിച്ചമച്ചവയുമായിരുന്നു. അടിയന്തിരാവസ്ഥ അടിച്ചേല്പിച്ചതിനുശേഷം അദ്ദേഹത്തെ കൂടുതൽ സൂക്ഷ്മമായി ശ്രദ്ധിച്ചുപോന്നു. മന്ത്രിമാരേയും പൌരന്മാരേയും നിരീക്ഷിച്ചുകൊണ്ടിരിക്കുന്നതിനെക്കുറിച്ച് ശ്രീ. ജഗ്ജീവൻറാമിനു് കടുത്ത രോഷമുണ്ടായിരുന്നു. ജനാധിപത്യ വ്യവസ്ഥയിൽ അനുവദിച്ചുകൂടാൻ പാടില്ലാത്ത വ്യക്തി സ്വാതന്ത്ര്യത്തിന്മേലും പൗരന്മാരുടെ അവകാശങ്ങളിന്മേലുള്ള അന്യായമായ ഇടപെടലായിരുന്നു അതു്. അടിയന്തിരാവസ്ഥയ്ക്കു മുമ്പും ഇതു് സംഭവിച്ചുകൊണ്ടാണിരുന്നതെന്നും അടിയന്തിരാവസ്ഥക്കാലത്തു് ഇതു് കൂടുതൽ ഊർജ്ജിതപ്പെടുത്തുകയാണു് ചെയ്തതെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. ശ്രീ. ജഗ്ജീവൻറാമിൻെറ അഭിപ്രായത്തിൽ അടിയന്തിരാവസ്ഥയ്ക്കുശേഷവും അതു് അവസാനിക്കുകയുണ്ടായില്ല. കോൺഗ്രസ്സിനു് തെരഞ്ഞെടുപ്പിലുള്ള വിജയസാദ്ധ്യതകൾ വിലയിരുത്തുന്നതിനുവേണ്ടി ഇൻറലിജൻസ് ബ്യൂറോയെ ഉപയോഗപ്പെടുത്തിയതിനെക്കുറിച്ചും അദ്ദേഹം വിമർശിച്ചു. കോൺഗ്രസ്സ് പാർട്ടിക്കുവേണ്ടി തെരഞ്ഞെടുപ്പിൽ മത്സരിക്കുന്നതിനുള്ള സ്ഥാനാർത്ഥികളുടെ യോഗ്യതയെക്കുറിച്ച് ഇൻറലിജൻസ് ബ്യൂറോ വഴി ഉറപ്പുവരുത്തുന്നതിനെക്കുറിച്ചും അദ്ദേഹത്തിനു് ആക്ഷേപമുണ്ടു്. തല്പരരായ സ്ഥാനാർത്ഥികൾ ഇത്തരം അന്വേഷണങ്ങൾ നടത്തിയ ഇൻറലിജൻസ് ബ്യൂറോയുടെ ഉദ്യോഗസ്ഥന്മാർക്ക് വഴി തെററിക്കുന്ന വിവരങ്ങൾ നൽകുകയുണ്ടായി. അതിൻെറ ഫലമായി പ്രധാനമന്ത്രിക്കു് ബ്യൂറോ നൽകിയ റിപ്പോർട്ടുകളും അതുപോലെ തന്നെ വഴി തെററിക്കുന്നവയായിരുന്നു.

അടിയന്തിരാവസ്ഥാ പ്രഖ്യാപനമുൾപ്പെടെ ചില കർശന നടപടികളെടുക്കുന്നതിനുള്ള തീരുമാനം 1975 ജൂൺ 22-നു തന്നെ പര്യാലോചനയിലിരുന്നുവെന്ന കാര്യം സ്പഷ്ടമാണു്. 1975 ജൂൺ 22-ാം തീയതി ശ്രീ. ആർ. കെ. ധവാൻ ആന്ധ്രാപ്രദേശ് മുഖ്യമന്ത്രി ശ്രീ. ജെ. വെങ്കൽ റാവുവിനെ ടെലിഫോണിൽ വിളിച്ചു്, 1975 ജൂൺ 24-ാം തീയതി ഡെൽഹിയിൽ ഉണ്ടായിരിക്കണമെന്നു് ആവശ്യപ്പെട്ടു. ശ്രീമതി ഗാന്ധി ഫയൽ ചെയ്ത അപ്പീലിന്മേൽ തീരുമാനമാകുന്നതിനിടയിൽ, അവർ ആവശ്യപ്പെട്ട സ്റ്റേ ഉത്തരവു സംബന്ധിച്ച സുപ്രീം കോടതിയുടെ വിധി 1975 ജൂൺ 24-നു് പ്രഖ്യാപിക്കപ്പെടുമെന്നു് ആണു് പ്രതീക്ഷിച്ചിരുന്നതു്. സ്വീകരിക്കാനുദ്ദേശിച്ചിരുന്ന കർശന നടപടികൾ യഥാർത്ഥത്തിൽ നടപ്പിലാക്കണമോ എന്ന കാര്യത്തിൽ, സുപ്രീം കോടതി പുറപ്പെടുവിക്കുന്ന ഉത്തരവു് ആയിരുന്നു നിർണ്ണായക ഘടകമെന്നു് ഊഹിക്കാം. സുപ്രീം കോടതിയുടെ വിധി നിരുപാധികവും സ്പഷ്ടവുമായ ഒന്നായിരുന്നുവെങ്കിൽ, മിക്കവാറും, ആത്യന്തികമായി സ്വീകരിച്ചതുപോലുള്ള നടപടികളൊന്നും കൈക്കൊള്ളുമായിരുന്നില്ല. എന്നാൽ, സുപ്രീം കോടതി സോപാധികമായ ഒരുത്തരവാണു് നൽകിയതു്, 1975 ജൂൺ 24-ാം തീയതി ശ്രീ. ജസ്റ്റീസ് കൃഷ്ണയ്യർ ശ്രീമതി ഇന്ദിരാഗാന്ധിയുടെ അപ്പീലിന്മേൽ വിധി പ്രഖ്യാപിച്ചു. വിധിയുടെ മുഖ്യാംശങ്ങൾ താഴെപ്പറയുന്നവയാണു്.

(i) താഴെ കൊടുത്തിട്ടുള്ള ഖണ്ഡിക (III) -നു് വിധേയമായി, അപ്പീലിൽ കീഴിലുള്ള ഹൈക്കോടതി വിധിയും ഉത്തരവും പ്രാബല്യത്തിൽ വരുത്തുന്നതിനു് സ്റ്റേ ഉണ്ടായിരിക്കും.

(ii) തത്ഫലമായി നിയമത്തിന്റെ 8-എ വകുപ്പിൻ കീഴിൽ ഒരു നിയമാധിഷ്ഠിത അനുബന്ധമായി അപ്പീലന്യായക്കാരിയുടെമേൽ ചുമത്തപ്പെട്ടതും വിധി ന്യായത്തിന്റേയും ഉത്തരവിന്റേയും ചോദ്യം ചെയ്യപ്പെട്ടിട്ടുള്ള ഭാഗവുമായ അയോഗ്യതയും പ്രാബല്യത്തിൽ വരുന്നതല്ല. ഇതിന്റെയർത്ഥം ഖണ്ഡിക (III) നിലവിലിരിക്കുന്നിടത്തോളം കാലം അതു വഴി പരിമിതപ്പെടുത്തിയിട്ടുള്ളതൊഴികെ എല്ലാ രീതിയിലും അന്യായക്കാരി ലോക് സഭാംഗമായി തുടരുമെന്നാണ്.

(iii) ഒരു ലോക് സഭാംഗമായ അന്യായക്കാരിക്ക് സഭയിൽ ഒപ്പിടുന്നതിനുവേണ്ടി വച്ചിട്ടുള്ള രജിസ്റ്ററിൽ ഒപ്പിടുന്നതിനും ലോക് സഭാ സമ്മേളനത്തിൽ പങ്കെടുക്കുന്നതിനും അർഹതയുണ്ടായിരിക്കും. എന്നാൽ ലോക്സഭാ നടപടികളിൽ പങ്കെടുക്കുകയോ വോട്ടു ചെയ്യുകയോ പാടുള്ളതല്ല. ലോക്സഭയുടെ ഒരംഗമെന്ന നിലയിൽ അവർ പ്രതിഫലമൊന്നും പററാനും പാടില്ല.

(iv) ലോക്സഭയുടെ അംഗത്വത്തിന്മേൽ ഖണ്ഡിക (III)-ൻ കീഴിൽ ചുമത്തപ്പെട്ടിട്ടുള്ള നിയന്ത്രണങ്ങളിൽനിന്നു സ്വതന്ത്രമായി അന്യായക്കാരിക്ക് അവർ പ്രധാനമന്ത്രിസ്ഥാനത്തോ മന്ത്രിസ്ഥാനത്തോ തുടരുന്നിടത്തോളം കാലം, പ്രധാനമന്ത്രിയെന്നോ മന്ത്രിയെന്നോ ഉള്ള നിലയിൽ പാർലിമെന്റിന്റെ ഏതെങ്കിലുമൊരു സഭയിൽ സംസാരിക്കുന്നതിനും മററു തരത്തിൽ സഭാ നടപടികളിൽ പങ്കെടുക്കുന്നതിനും അല്ലെങ്കിൽ സഭകളുടെ സമ്മേളനങ്ങളിൽ ഇരിക്കുന്നതിനും (വോട്ടു ചെയ്യുന്നതിനുള്ള അധികാരമില്ലാതെ) വകുപ്പ് 74, 75, 78, 88 തുടങ്ങിയ വകുപ്പുകളോ മററു നിയമങ്ങളോ അനുസരിച്ച് വ്യവസ്ഥ ചെയ്തിട്ടുള്ള മററു കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിനും പ്രധാനമന്ത്രിയെന്ന നിലയിൽ ശമ്പളം വാങ്ങുന്നതിനുമുള്ള അവരുടെ അധികാരത്തിന് സ്റ്റേ ഉത്തരവിൽ അടങ്ങിയിട്ടുള്ള വ്യവസ്ഥകൾ കാരണം കോട്ടം വരുകയില്ല.''

വിധി സോപാധികമായിരുന്നതിനാൽ കർശന നടപടികൾ കൈക്കൊള്ളുന്നതിനുള്ള പദ്ധതി അതിവേഗം നടപ്പാക്കണമെന്ന് തീരുമാനമെടുത്തതായി തോന്നുന്നു.

ഡെൽഹി ലെഫ്: ഗവർണ്ണർ ശ്രീ. ക്രിഷൻ ചന്ദ് പറഞ്ഞതനുസരിച്ച്, ജൂൺ 24-ന് നടത്താൻ നിശ്ചയിച്ചിരുന്ന പ്രതിപക്ഷ കക്ഷികളുടെ റാലി കഴിഞ്ഞാലുടനെ പ്രതിപക്ഷ നേതാക്കളെ കസ്റ്റഡിയിലെടുക്കുന്നതിനുള്ള തീരുമാനം ജൂൺ 23-നു തന്നെ എടുത്തിരുന്നു. അറസ്റ്റു ചെയ്യേണ്ട പ്രതിപക്ഷ നേതാക്കന്മാരുടെ ലിസ്ററുകളും തയ്യാറാക്കി വരുകയായിരുന്നു.

ഇൻറലിജൻസ് ബ്യൂറോയുടെ ഡയറക്ടർ ശ്രീ. ആത്മാജയറാമിന്റെ 1975 ജൂൺ 18-ാം തീയതിയിലെ റിപ്പോർട്ടിൽനിന്ന് ജൂൺ 15-നും 18-നും ഇടയ്ക്ക് ഗണ്യമായ തോതിൽ രാഷ്ട്രീയ പ്രവർത്തനങ്ങൾ നടന്നതായി തോന്നുന്നു.

ശ്രീ. ക്രിഷൻ കാന്ത്, ശ്രീ. ചന്ദ്രശേഖർ, ശ്രീ. മോഹൻധാരിയാ എന്നിവർ ശ്രീമതി ഇന്ദിരാഗാന്ധി പ്രധാനമന്ത്രി പദമൊഴിയണമെന്നും പാർട്ടി പുതിയൊരു നേതാവിനെ തെരഞ്ഞെടുക്കണമെന്നുള്ള വാദഗതി മുന്നോട്ട വയ്ക്കുന്നതിൽ സജീവമായി പ്രവർത്തിച്ചുവെന്നതാണ് ഈ രാഷ്ട്രീയ പ്രവർത്തനത്തിന്റെ മുഖ്യവശം. ശ്രീമതി ലക്ഷ്മികാന്തമ്മയുടെ അഭിപ്രായവും ഇതു തന്നെയായിരുന്നു. ശ്രീമതി ഗാന്ധി പ്രധാനമന്ത്രിപദത്തിൽ തുടരുന്നപക്ഷം പ്രതിപക്ഷത്തിന് അവരുടെ ''ഏകമുഖ പരിപാടി'' തുടരുന്നതിന് അവസരം ലഭിക്കുമെന്നും അത് ഒരു വിപ്ലവമായി രൂപാന്തരപ്പെടാനിടയുണ്ടെന്നുമുള്ള അഭിപ്രായം ശ്രീ. ക്രിഷൻ കാന്ത് പ്രകടിപ്പിക്കുകയുണ്ടായി. ജൂൺ 18-ാം തീയതി ചേരുന്ന പാർല്ലിമെന്ററിപാർട്ടി മീററിങ്ങിൽ വിയോജിപ്പ് ഉണ്ടാക്കരുതെന്ന് ശ്രീ. വൈ. ബി. ചവാൻ ജൂൺ 17-ാം തീയതി വൈകുന്നേരം ശ്രീ. മോഹൻധാരിയായെ ഉപദേശിച്ചു. സർവ്വശ്രീ ചന്ദ്രശേഖർ, ക്രിഷൻ കാന്ത് എന്നിവർ 1975 ജൂൺ 17-ാം തീയതി യു. പി. നിവാസിൽവച്ച് ശ്രീ. ബഹുഗുണയെ കാണുകയുണ്ടായി. ഈ റിപ്പോർട്ടിന്റെ ഗണ്യമായ ഭാഗം ശരിയാണെന്ന് തെളിയിക്കപ്പെട്ടിട്ടില്ല. കമ്മീഷനു മുമ്പാകെ തെളിവു നൽകിയ ശ്രീ. ജഗജീവൻറാം ഈ റിപ്പോർട്ടിന്റെ ചില ഭാഗങ്ങൾ നിരാകരിക്കുകയും ചെയ്തു.

## 1975 ജൂൺ 23-നും 25-നും ഇടയ്ക്കുള്ള ചില പ്രധാന സംഭവങ്ങൾ

ശ്രീ. ജയപ്രകാശ് നാരായണന്റെ നേതൃത്വത്തിൽ 1975 ജൂൺ 24-ാം തീയതി ഒരു റാലി നടക്കുമെന്ന് പ്രതീക്ഷിക്കപ്പെട്ടിരുന്നു. ജൂൺ 24-ാം തീയതിയിലെ റാലിക്കുശേഷം പ്രതിപക്ഷ നേതാക്കളെ കസ്റ്റഡിയിലെടുക്കേണ്ടി വരുമെന്നും അറസ്ററു ചെയ്യേണ്ട പ്രമുഖ രാഷ്ട്രീയ നേതാക്കന്മാരുടെ ലിസ്ററുകൾ പ്രധാനമന്ത്രിയുടെ വസതിയിൽവെച്ച് എസ്സ്. പി. (സി. ഐ. ഡി.) തയ്യാറാക്കിയിട്ടുണ്ടെന്നും ജൂൺ 23-ാം തീയതി വൈകിട്ട് ശ്രീ. ആർ. കെ. ധവാൻ ലെഫ്: ഗവർണ്ണർ ശ്രീ. ക്രിഷൻ ചന്ദിന് സൂചന നല്കുകയുണ്ടായി. ഈ ലിസ്ററുകൾ തന്നെ കാണിക്കുകയുണ്ടായെന്നും, ലിസ്റ്റിൽ പിന്നീട് മാററങ്ങൾ വരുത്തിയെന്നും അത് തുടർന്നുകൊണ്ടിരുന്നുവെന്നും ശ്രീ. ക്രിഷൻ ചന്ദ് പറഞ്ഞു. പ്രധാനമന്ത്രിയുടെ വസതിയിൽ നിരന്തരം നടത്തിവന്ന ചർച്ചകളുടെ അടിസ്ഥാനത്തിലാണ് ലിസ്ററുകളിൽ കൂടെക്കൂടെ മാററം വരുത്തിക്കൊണ്ടിരുന്നതെന്നും, എന്നാൽ, അന്തിമമായി തയ്യാറാക്കിയ ലിസ്റ്റ് താൻ കണ്ടില്ലെന്നും ശ്രീ ക്രിഷൻ ചന്ദ് പ്രസ്താവിച്ചു. നേരത്തെ പ്രഖ്യാപിച്ചിരുന്നതുപോലെ, പ്രതിപക്ഷ കക്ഷികളുടെ റാലി ജൂൺ 24-ന് നടന്നില്ലെന്നും, അതുകൊണ്ട് ജൂൺ 24-ന് സ്വീകരിക്കാനിരുന്ന നടപടികൾ കൈക്കൊള്ളുകയുണ്ടായില്ലെന്നും അദ്ദേഹം പറഞ്ഞു.

ശ്രീ. ജസ്റ്റീസ് കൃഷ്ണയ്യർ ജൂൺ 24-ന് വിധി പ്രഖ്യാപിച്ചു. ആകാശവാണി പ്രക്ഷേപണം ചെയ്ത വിധിയുടെ ഹിന്ദി പരിഭാഷയിൽ അതിന്റെ പൂർണ്ണവിവരങ്ങൾ നല്കുകയുണ്ടായി. ഇത് രോഷത്തിനിടയാക്കുകയും ബന്ധപ്പെട്ട മന്ത്രി, വാർത്താ വിഭാഗത്തിന്റെ ഡയറക്ടറോട് ഇതേക്കുറിച്ച് സംസാരിക്കുകയും ചെയ്തു. അല്പ സമയത്തിനകം തന്നെ പുതുക്കിയ മറെറാരു ഹിന്ദി

പരിഭാഷ പ്രക്ഷേപണം ചെയ്യപ്പെട്ടു. വൈകുന്നേരം 4 മണിക്ക് പ്രക്ഷേപണം ചെയ്ത ഇംഗ്ലീഷ് ബുള്ളറ്റിനിലേതുപോലെ. ഇതു് ശ്രീമതി ഇന്ദിരാഗാന്ധിക്ക് അനുകൂലമായിരിക്കാനുദ്ദേശിച്ചുകൊണ്ടുള്ള ഒന്നായിരുന്നു. ഇതിനകം വിധിയുടെ ആധികാരികമായ കോപ്പികൾ ലഭ്യമാകുകയുണ്ടായി. വിധിയുടെ പ്രാധാന്യം ശരിക്കും ബോദ്ധ്യമായശേഷം, പ്രതിപക്ഷ നേതാക്കന്മാരുടെ ഭാഗത്തുനിന്നു് പ്രധാനമന്ത്രിയെ തൽസ്ഥാനത്തുനിന്നു നീക്കുന്നതിനുള്ള എന്തെങ്കിലും ശ്രമം നടത്തുന്നതായി വ്യക്തമായ സൂചനകൾ കണ്ടാലുടനെതന്നെ അവർക്കെതിരെ കർശനനടപടികളെടുക്കണമെന്നു് തീരുമാനിച്ചുവെന്നു് ശ്രീ. ക്രിഷൻചന്ദ് പറഞ്ഞു. ജൂൺ 25-ാം തീയതിയിലെ പ്രതിപക്ഷ റാലിക്കു ശേഷം നടപടികളെടുക്കണമെന്നു് പ്രധാനമന്ത്രി തീരുമാനിച്ചുവെന്നും ശ്രീ. ക്രിഷൻചന്ദ് അറിയിച്ചു.

1975 ജൂൺ 25-ാം തീയതി പ്രധാനമന്ത്രിയെ കാണാൻ ക്ഷണിച്ചുകൊണ്ടുള്ള ഒരു ടെലിഫോൺ സന്ദേശം ജൂൺ 24-ാം തിയതി ശ്രീ. ജെ. വെങ്കൽറാവുവിനു് ശ്രീ. ആർ. കെ. ധവാനിൽനിന്നു് ലഭിച്ചു. രാജ്യത്തു് നിലവിലിരുന്ന സ്ഥിതിഗതികളും രാജ്യവ്യാപകമായി നടത്താൻ ആലോചിച്ചിട്ടുള്ള പ്രക്ഷോഭവും കണക്കിലെടുത്തു് ഇവ തടയുന്നതിനുപകരിക്കുന്നതും കർശനവുമായ നടപടികളെടുക്കാൻ തീരുമാനിച്ചുവെന്നു് ശ്രീമതി ഇന്ദിരാഗാന്ധി തന്നെ അറിയിച്ചതായി ശ്രീ. വെങ്കൽറാവു പറയുകയുണ്ടായി. ഈ നടപടികൾ തീർച്ചയായും നീരസത്തിനിടയാക്കുകയും ഹിംസാത്മകമായ പ്രവർത്തനങ്ങൾക്കു സാദ്ധ്യതയുണ്ടാക്കുകയും ചെയ്യുമെന്നതുകൊണ്ട്, കുഴപ്പങ്ങളുണ്ടാക്കാനിടയുള്ളവരുടെ അറസ്റ്റുകളുൾപ്പെടെ എല്ലാവിധ കരുതൽ നടപടികളും കൈക്കൊള്ളേണ്ടിവരുമെന്നും ശ്രീമതി ഗാന്ധി തന്നോടു് പറഞ്ഞുവെന്നു് ശ്രീ. വെങ്കൽറാവു വെളിപ്പെടുത്തി. ഡെൽഹിയിലെത്തിച്ചേരാൻ കഴിയാഞ്ഞ കർണ്ണാടകാ മുഖ്യമന്ത്രിയെ വിവരം അറിയിക്കാനും ശ്രീ. റാവുവിനോടു് അപേക്ഷിക്കുകയുണ്ടായി. കർണ്ണാടക മുഖ്യമന്ത്രിയേയും ശ്രീ. വെങ്കൽറാവുവിനേയും ജൂൺ 25-ാം തിയതി ടെലിഫോണിൽ കിട്ടത്തക്കവണ്ണം ഇരിക്കണമെന്നും നിർദ്ദേശിച്ചുവെന്നും, ആ സമയത്തു് ശ്രീ. ധവാൻ ഇന്ത്യാ ഗവണ്മെൻറിൻെറ അന്തിമ തീരുമാനം അവരെ അറിയിക്കുന്നതാണെന്നു പറഞ്ഞുവെന്നും ശ്രീ. വെങ്കൽറാവു തുടർന്നു പ്രസ്താവിക്കുകയുണ്ടായി. ശ്രീ. വെങ്കൽറാവു ഇന്ത്യൻ വ്യോമസേനയുടെ ഒരു വിമാനത്തിൽ ഡെൽഹിയിൽനിന്നു പുറപ്പെട്ടു. ബാംഗ്ളൂരിലേയ്ക്കു് ഈ വിമാനത്തിൽ അദ്ദേഹത്തിനു് യാത്ര ചെയ്യുന്നതിനു് ഏർപ്പാടുകളും ചെയ്തിരുന്നു. ബാംഗ്ളൂരിൽവെച്ചു് താൻ കർണ്ണാടകാ മുഖ്യമന്ത്രിയെ കണ്ടുവെന്നും പ്രധാനമന്ത്രി പറയാനാവശ്യപ്പെട്ട കാര്യങ്ങൾ അദ്ദേഹത്തെ ധരിപ്പിക്കുകയുണ്ടായെന്നും ശ്രീ. വെങ്കൽറാവു പറഞ്ഞു. അതേ വിമാനത്തിൽതന്നെ അന്നു വൈകുന്നേരം ശ്രീ. വെങ്കൽറാവു ഹൈദരാബാദിലെത്തിച്ചേരുകയും ചെയ്തു.

കുഴപ്പങ്ങളുണ്ടാക്കാൻ കഴിവുള്ള ചിലയാളുകളെ കസ്റ്റഡിയിലെടുക്കുന്നതിനു പാലിക്കേണ്ട മാർഗ്ഗനിർദ്ദേശങ്ങളെക്കുറിച്ച് കേന്ദ്ര ആഭ്യന്തരവകുപ്പ് സഹമന്ത്രി ശ്രീ. ഓംമേത്ത മദ്ധ്യപ്രദേശ് മുഖ്യമന്ത്രി ശ്രീ. പി. സി. സേത്തി

യുമായി സംസാരിക്കുകയുണ്ടായി. 1975 ജൂൺ 25-ാം തീയതി രാവിലെ പ്രധാനമന്ത്രിയുടെ വസതിയിൽവെച്ചായിരുന്നു അവർ ഇക്കാര്യം ചർച്ച ചെയ്തത്. ശ്രീ. പി. സി. സേത്തി പറഞ്ഞതനുസരിച്ച് പ്രധാനമന്ത്രിയുടെ സാന്നിദ്ധ്യത്തിലാണ് ഈ ചർച്ച നടന്നത്.

രാജസ്ഥാൻ മുഖ്യമന്ത്രി ശ്രീ. ഹരിദേവ് ജോഷിയുമായി സമ്പർക്കം പുലർത്താൻ പ്രധാനമന്ത്രി ശ്രമിക്കുകയുണ്ടായി. എന്നാൽ ടെലിഫോണിലൂടെ സന്ദേശം കൈമാറുന്നതിനുള്ള അവരുടെ ശ്രമം വിജയിച്ചില്ല. അപ്പോഴാം, ഭോപ്പാലിലുള്ള മാർഗ്ഗമദ്ധ്യേ ബൻസ്‌വാരായിൽവെച്ച് ശ്രീ. ഹരിദേവ് ജോഷിയുമായി സമ്പർക്കം പുലർത്താനും അദ്ദേഹത്തിന് ഇതേ സന്ദേശം തന്നെ കൈമാറാനും ശ്രീ. സേത്തിയോട് ആവശ്യപ്പെടുകയുണ്ടായി. അതനുസരിച്ച്, ശ്രീ. സേത്തി ഇന്ത്യൻ വ്യോമസേനയുടെ ഒരു വിമാനത്തിൽ ബൻസ്‌വാരാ വഴി ഭോപ്പാലിലേയ്ക്കു പോയി. പ്രധാനമന്ത്രി നൽകിയ നിർദ്ദേശങ്ങളനുസരിച്ച് ശ്രീ. സേത്തി ഭോപ്പാലിൽ ആവശ്യമായ നടപടി സ്വീകരിച്ചു. ശ്രീ. സേത്തിയെ ഭോപ്പാലിൽ എത്തിച്ചശേഷം, ശ്രീ. ഹരിദേവ് ജോഷിയെ ജയ്പ്പൂരിൽ എത്തിക്കുന്നതിനുവേണ്ടി ബൻസ് വാരായിൽ തിരിച്ചെത്തിയ അതേ വിമാനത്തിൽതന്നെ ശ്രീ. ജോഷി ജയ് പ്പൂരിൽ മടങ്ങിയെത്തി.

ശ്രീ. വെങ്കൽറാവുവും, ശ്രീ. പി. സി. സേത്തിയും, ശ്രീ. ഹരിദേവ് ജോഷിയും 1975 ജൂൺ 25-ാം തീയതി ഇന്ത്യൻ വ്യോമസേനാ വിമാനങ്ങളിൽ യാത്ര ചെയ്തുവെന്ന് ഇന്ത്യൻ വ്യോമസേനയുടെ ഹെഡ്ക്വാർട്ടേഴ്സിൽ സൂക്ഷിച്ചിട്ടുള്ള റിക്കാർഡുകൾ സ്ഥിരീകരിക്കുന്നുണ്ട്. വ്യോമസേനാ വിമാനങ്ങൾ ഉപയോഗിച്ചതിനുള്ള ചെലവുകൾ ആരുംതന്നെ നൽകിയില്ല.

ഹരിയാനാ മുഖ്യമന്ത്രിയുടെ പ്രധാന സെക്രട്ടറി ശ്രീ. എസ്. കെ. മിശ്ര കമ്മീഷനുമുമ്പാകെ തെളിവു നൽകുകയുണ്ടായി. അന്ന് ഹരിയാനാ മുഖ്യമന്ത്രിയായിരുന്ന ശ്രീ. ബൻസിലാലിൽനിന്ന് 1975 ജൂൺ 25-ാം തീയതി ഏതാണ്ട് ഉച്ചക്ക് 12 മണിക്കും 2 മണിക്കുമിടയ്ക്ക് തനിക്ക് ഒരു ടെലിഫോൺ സന്ദേശം ലഭിച്ചുവെന്ന് ശ്രീ. മിശ്ര കമ്മീഷനോട് പറഞ്ഞു. ഡെപ്യൂട്ടി കമ്മീഷണർമാരോട് അവരുടെ ഹെഡ്ക്വാർട്ടേഴ്സിൽ ഉണ്ടായിരിക്കണമെന്നും ടെലിഫോണിൽ സമ്പർക്കം പുലർത്താൻ കഴിയുംവിധമിരിക്കണമെന്നും അവരെ അറിയിക്കാൻ ശ്രീ. ബൻസിലാൽ ശ്രീ. മിശ്രയോട് ആവശ്യപ്പെട്ടു. 1975 ജൂൺ 25-26ന് രാത്രിയിൽ എത്തിച്ചേരുന്ന വളരെ പ്രധാനപ്പെട്ട രണ്ടു വ്യക്തികൾക്കുവേണ്ടി സോഹ്നാ ടൂറിസ്റ്റ് കോംപ്ലക്സിൽ രണ്ടു കുടിലുകൾ റിസർവ്വ് ചെയ്യുവാനുള്ള അറിയിക്കാനും ശ്രീ. ബൻസിലാൽ ശ്രീ. മിശ്രയോട് ആവശ്യപ്പെട്ടു. കസ്റ്റഡിയിലെടുക്കേണ്ട ആളുകളുടെ ലിസ്റ്റുകൾ അസിസ്റ്റൻറ് ഡി. ഐ. ജി. (സി. ഐ. ഡി.) യായിരുന്നു തയ്യാറാക്കേണ്ടിയിരുന്നത്, ശ്രീ. ബൻസിലാൽ ഡെൽഹിൽനിന്നു തിരിച്ചു വന്നതിനുശേഷം രാത്രി 10 മണിയോടടുപ്പിച്ച് ശ്രീ. മിശ്ര അദ്ദേഹത്തെ കാണുകയുണ്ടായി. അടിയന്തിരാവസ്ഥ അന്നു രാത്രി പ്രഖ്യാപിക്കപ്പെടുമെന്നാണ്

പ്രതീക്ഷിക്കുന്നതെന്നു് ശ്രീ. ബൻസിലാൽ അപ്പോഴും ശ്രീ. മിശ്രയോടു പറഞ്ഞു. ശ്രീ. എസ്സ്. കെ. മിശ്രയുടെ ഈ പ്രസ്താവനയെ തന്നു് റോഹ്തക് ഡെപ്യൂട്ടി കമ്മീഷണറായിരുന്ന ശ്രീ. എൻ. കെ. ഗാർഗിന്റെ പ്രസ്താവന സ്ഥിരീകരിക്കുന്നുണ്ടു്. ശ്രീ. ഗാർഗ്ഗും ശ്രീ. ബൻസിലാലിനെ റോഹ്തക്കിൽ വച്ചു് വൈകിട്ടു് ഏതാണ്ടു് നാലര മണിക്കു് സന്ദർശിച്ചിരുന്നു.

ഗുർഗാവിൽ ഡെപ്യൂട്ടി കമ്മീഷണറായിരുന്ന ശ്രീ. എം. കെ. മിഗ്ളാനി, ശ്രീ. എസ്സ്. കെ. മിശ്രയിൽനിന്നു ലഭിച്ച സന്ദേശം അനുസരിച്ചു് സോഹ്നാ ടൂറിസ്റ്റു് കോംപ്ലെക്സിൽ ജൂൺ 25–നു് രണ്ടു ''കടിലുകൾ'' റിസർവ്വു ചെയ്യുന്നതിനുവേണ്ടി നടപടികളെടുത്തിരുന്നു. ഡെൽഹി ലെഫ്: ഗവർണ്ണറുമായി ശ്രീ. മിഗ്ളാനി സമ്പർക്കം പുലർത്തുകയും ചെയ്തു. ലെഫ്: ഗവർണ്ണറുടെ നിർദ്ദേശമനുസരിച്ചു് ശ്രീ. മിഗ്ളാനി അദ്ദേഹത്തിന്റെ ഓഫീസർമാരിൽ ഒരാളെ 1975 ജൂൺ 25-ാം തീയതി രാത്രി ഏതാണ്ടു് 10 മണിക്കു് ന്യൂഡെൽഹിയിലെ ഹരിയാനാഭവനിലെത്തിച്ചേരുന്നതിനുവേണ്ടി നിയോഗിക്കുകയുമുണ്ടായി. ഡെൽഹി ഭരണകൂടത്തിലെ അധികാരികൾ ഈ ഓഫീസറുമായി അവിടെവെച്ചു് ബന്ധപ്പെടുമെന്നാണു് നിശ്ചയിച്ചിരുന്നതു്.

ദാർഭംഗാ (ബീഹാർ) ജില്ലാ മജിസ്ട്രേറ്റു് അദ്ദേഹത്തിനു് പാട്നയിൽനിന്നു ലഭിച്ച ഒരു സന്ദേശം അന്നത്തെ ബീഹാർ മുഖ്യമന്ത്രിയെ അറിയിക്കുകയുണ്ടായി. ജൂൺ 25-ാം തീയതി രാത്രി ഉദ്ദേശം 9 മണിക്കു് ബീഹാർ മുഖ്യമന്ത്രി പ്രധാനമന്ത്രിയുടെ വസതിയുമായി സമ്പർക്കം പുലർത്തുകയുണ്ടായി. പ്രധാനമന്ത്രിയുമായി നടത്തിയ സംഭാഷണത്തിനുശേഷം, അന്നു രാത്രിതന്നെ തനിക്കു് റോഡുമാർഗ്ഗം പാട്നായ്ക്കു് തിരിച്ചുപോകണമെന്നു് ബീഹാർ മുഖ്യമന്ത്രി ജില്ലാ മജിസ്ട്രേട്ടിനോടു് പറഞ്ഞതായി പറയപ്പെടുന്നു. ഇന്ത്യൻ രാജ്യരക്ഷാ നിയമത്തിലെ പത്രങ്ങളെ സംബന്ധിച്ച വ്യവസ്ഥകളറിയണമെന്നു് മുഖ്യമന്ത്രി ജില്ലാ മജിസ്ട്രേട്ടിനോടു് പറഞ്ഞതായി പറയപ്പെടുന്നു. 1975 ജൂൺ 25-26-നം മദ്ധ്യേയുള്ള വെളുപ്പിനു് രണ്ടര മണിക്കു് ആഭ്യന്തരവകുപ്പു് സെക്രട്ടറിയേയും പോലീസ് ഐ. ജിയേയും മുഖ്യമന്ത്രി അദ്ദേഹത്തിന്റെ വസതിയിൽവെച്ചു് കാണാനാഗ്രഹിക്കുന്നുവെന്നു് അവരിരുവരേയും അറിയിക്കാൻ അദ്ദേഹം ജില്ലാ മജിസ്ട്രേട്ടിനോടു് ആവശ്യപ്പെട്ടു.

ശ്രീ. ക്രിഷൻചന്ദിന്റെ പ്രസ്താവനയനുസരിച്ചു്, ശ്രീ. ആർ. കെ. ധവാന്റെ മുറിയിൽ ജൂൺ 25-ാം തീയതി വൈകുന്നേരം നടത്തിയ ഒരു സമ്മേളനത്തിൽവെച്ചു് ഉടനടി നടത്താനിരുന്ന അറസ്റ്റുകൾ സംബന്ധിച്ച ഏർപ്പാടുകൾ ചർച്ച ചെയ്യപ്പെട്ടു. ഈ സമ്മേളനത്തിൽ അന്നത്തെ ആഭ്യന്തര വകുപ്പു് സഹമന്ത്രി ശ്രീ. ഓംമേത്ത, ശ്രീ. ബൻസിലാൽ, ഡെൽഹി അഡ്മിനിസ്ട്രേഷനിലെ എസ്സ്. പി. (സി. ഐ. ഡി.) ശ്രീ. ബജ്വാ എന്നിവർ സന്നിഹിതരായിരുന്നു. അതു കഴിഞ്ഞു്, ശ്രീ. ക്രിഷൻചന്ദ് വൈകുന്നേരം ഏഴര മണിക്കു് രാജ്നിവാസിൽ ഒരു യോഗം വിളിച്ചുകൂട്ടി. ഇതിൽ ചീഫ് സെക്രട്ടറി, പോലീസ് ഐ. ജി., ഡെപ്യൂട്ടി കമ്മീഷണർ, ഡി. ഐ. ജി. (റെയിംജ്) എന്നിവരും മറ്റു പലരും പങ്കെടുത്തു. 1975

ജൂൺ 25-26നിടയ്ക്കുള്ള രാത്രിയിൽ കസ്റ്റഡിയിലെടുക്കുകയും തിഹാർ ജെയി ലിലേയ്ക്ക് കൊണ്ടുപോകുകയും ചെയ്യാനിരുന്നവർക്കുവേണ്ട താമസസൗകര്യ ങ്ങൾ ഏർപ്പാട് ചെയ്യാൻ ഡെൽഹിഭരണകൂടത്തിലെ ചീഫ് സെക്രട്ടറി ശ്രീ. ജെ. കെ. കോഹ്‌ലിക്ക് നിർദ്ദേശം നൽകുകയുണ്ടായി. അതനുസ രിച്ച് ശ്രീ. കോഹ്‌ലി അന്നു രാത്രി 8.15ന് തിഹാർ ജെയിൽ സന്ദർശിച്ച് ജയിലിൽ ലഭ്യമായ താമസ സൗകര്യം പരിശോധിച്ചു. പിറ്റേന്നു രാത്രി ഉദ്ദേശം 200 ''നാഗാ രാഷ്ട്രീയത്തടവുകാരെ'' ജയിലിൽ പാർപ്പിക്കുന്നതിന് തയ്യാറായിരിക്കണമെന്ന് ശ്രീ. കോഹ്‌ലി ജയിൽ സൂപ്രണ്ടിനോട് സൂചി പ്പിക്കുകയും ചെയ്തു.

ചില പ്രധാന പത്രങ്ങൾ 1975 ജൂൺ 26-ാം തീയതി അവയുടെ പ്രഭാതപ്പതിപ്പുകൾ പുറത്തിറക്കുന്നത് തടയുന്നതിനുള്ള യത്നങ്ങളും നടത്തപ്പെട്ടു. ഡെൽഹി ഇലക്ട്രിക് സപ്ലൈ അണ്ടർടേക്കിങ്ങിന്റെ മുൻ ജനറൽ മാനേജർ ശ്രീ. ബി. എൽ. മെഹ്‌റോത്ര ഇതു സംബന്ധിച്ച വിവരങ്ങൾ നൽകുകയു ണ്ടായി. ലെഫ്: ഗവർണ്ണർ രാത്രി ഉദ്ദേശം 10 മണിക്ക് ശ്രീ. മെഹ്‌റോത്രയെ രാജ്നിവാസിലേയ്ക്ക് വിളിക്കുകയും, വെളുപ്പിന് രണ്ടു മണി മുതൽ പത്ര ങ്ങൾക്കുള്ള വൈദ്യുതിബന്ധം വിച്ഛേദിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു വെന്ന് ശ്രീ. മെഹ്‌റോത്ര പ്രസ്താവിച്ചു. ഇത് പ്രധാനമന്ത്രിയുടെ വസതിയിൽ നിന്നുള്ള ഉത്തരവാണെന്നും അതുകൊണ്ട് നടപ്പിലാക്കിയേതീരൂ എന്നും ശ്രീ. ക്രിഷൻചന്ദ് അറിയിച്ചതായി അദ്ദേഹം വെളിപ്പെടുത്തി. ഈ ഉത്ത രവ് ശ്രീ. മെഹ്‌റോത്ര നടപ്പാക്കുകയും അങ്ങനെ ചെയ്ത വിവരം ലെഫ്: ഗവർണ്ണറുടെ സെക്രട്ടറിയെ വെളുപ്പിന് രണ്ടു മണിയോടടുപ്പിച്ച് അറിയിക്കു കയും ചെയ്തു.

ചാണ്ഡിഗാറിലും ഭോപ്പാലിലും പത്രങ്ങളുടെ പ്രസിദ്ധീകരണം തട യുന്നതിനും യത്നങ്ങൾ നടത്തുകയുണ്ടായി. ചാണ്ഡിഗാറിന്റെ ചീഫ് കമ്മീ ഷണറായിരുന്ന ശ്രീ. എൻ. പി. മാത്തൂറിന് ആഭ്യന്തരവകുപ്പ് സെക്രട്ടറി യിൽനിന്നോ ഡെൽഹിയിലെ ഉത്തരവാദപ്പെട്ട ഏതെങ്കിലുമൊരു കേന്ദ്രത്തിൽ നിന്നോ ഇതിനുവേണ്ടി നേരിട്ടുള്ള നിർദ്ദേശങ്ങളൊന്നും ലഭിച്ചിരുന്നില്ല. പഞ്ചാബ് മുഖ്യമന്ത്രിയിൽനിന്നു ലഭിച്ച നിർദ്ദേശങ്ങൾ സ്ഥിരീകരിക്കുന്ന തിനുവേണ്ടി ശ്രീ. എൻ. പി. മാത്തൂർ 1975 ജൂൺ 25-ാം തീയതി ആഭ്യന്തര വകുപ്പുസെക്രട്ടറി ശ്രീ. എസ്സ്. എൻ. ഖുറാണയുമായി ഫോണിൽ ബന്ധം പുലർത്തുകയുണ്ടായി. തനിക്ക് ഇതേക്കുറിച്ച് യാതൊരറിവുമില്ലെന്നാണ് ശ്രീ. ഖുറാണാ അദ്ദേഹത്തോട് പറഞ്ഞത്. അതുകൊണ്ട് ''ദി ട്രിബ്യൂൺ'' അടച്ചു പൂട്ടുന്നതിനും ചാണ്ഡിഗാറിൽ അതിന്റെ പത്രാധിപരായ ശ്രീ. മാധവൻ നായരെ അറസ്റ്റു ചെയ്യുന്നതിനും പഞ്ചാബ് മുഖ്യമന്ത്രി ശ്രീ. സെയിൽ സിങ്ങ് നൽകിയ രേഖയില്ലാതെയുള്ള നിർദ്ദേശങ്ങളനുസരിച്ച് അദ്ദേഹം പ്രവർത്തിച്ചില്ല.

ഭോപ്പാലിലേയും മറ്റു പ്രധാന സ്ഥലങ്ങളിലേയും പത്രങ്ങളിൽ അറ സ്റ്റുകൾ സംബന്ധിച്ച വാർത്തകൾ പ്രത്യക്ഷപ്പെടരുതെന്ന് 1975 ജൂൺ

25-ാം തീയതി രാത്രി 9 മണിക്കും 10 മണിക്കും മദ്ധ്യെ മദ്ധ്യപ്രദേശ് മുഖ്യമന്ത്രി ആദ്യം നിർദ്ദേശം നൽകുകയുണ്ടായി. ഈ നിർദ്ദേശം പിന്നീട് റദ്ദാക്കപ്പെട്ടതായി അന്ന് ഭോപ്പാൽ പോലീസ് സൂപ്രണ്ടായിരുന്ന ശ്രീ. നരേന്ദ്രപ്രസാദ് തെളിവു നല്കിയിട്ടുണ്ട്.

ജൂൺ 25-ാം തീയതി രാവിലെ തന്നെ ഒട്ടേറെ സംസ്ഥാന മുഖ്യമന്ത്രിമാരെ വിവിധ തോതിൽ ഈ വിവരങ്ങൾ ധരിപ്പിക്കുകയും അന്നു രാത്രി പ്രധാനമന്ത്രിയുടെ വസതിയിൽനിന്ന് ഉപദേശം ലഭിച്ചാലുടനെ നടപടികളെടുക്കുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്യാൻ അവർക്ക് നിർദ്ദേശം നൽകുകയും ചെയ്തുവെന്ന് ഇതിൽ നിന്നെല്ലാം സ്പഷ്ടമാണ്. ആന്ധ്രാപ്രദേശ്, കർണ്ണാടകം, മദ്ധ്യപ്രദേശ്, രാജസ്ഥാൻ, ഹരിയാന, പഞ്ചാബ്, ബീഹാർ, പശ്ചിമബംഗാൾ എന്നീ സംസ്ഥാനങ്ങളിലെ മുഖ്യമന്ത്രിമാർക്കാണ് ഇതു സംബന്ധിച്ച് അറിവുണ്ടായിരുന്നതു്. 1975 ജൂൺ 25-നു മുമ്പായി തന്നെ ഡെൽഹിയിലെ ലെഫ്: ഗവർണ്ണർ പൂർണ്ണമായും രംഗത്തുണ്ടായിരുന്നു.

പ്രധാനമന്ത്രിയുടെ സെക്രട്ടേറിയററിൽനിന്ന് ജൂൺ 25-ാം തീയതി രാവിലെ തനിക്ക് ഒരു സന്ദേശം ലഭിച്ചുവെന്നും, അതനുസരിച്ച് അങ്ങോട്ട് താൻ പോവുകയുണ്ടായെന്നും പശ്ചിമ ബംഗാൾ മുഖ്യമന്ത്രി ശ്രീ, സിദ്ധാർത്ഥ ശങ്കർ റായ് പ്രസ്താവിക്കുകയുണ്ടായി. ശ്രീ. റായ് പ്രധാനമന്ത്രിയെ കാണുന്നതിനുവേണ്ടി കാത്തിരുന്ന മുറിയിലേയ്ക്കു് അവർ കടന്നു വന്നപ്പോൾ അവരുടെ കയ്യിൽ ചില റിപ്പോർട്ടുകളുണ്ടായിരുന്നു. രാജ്യം പ്രയാസമേറിയ ഒരു ഘട്ടത്തിലാണെന്നും രാജ്യത്തു് പൊതുവേയുള്ള അച്ചടക്കരാഹിത്യവും നിയമരാഹിത്യവും കണക്കിലെടുത്തു് എന്തെങ്കിലും ചെയ്യാനാഗ്രഹിക്കുന്നുവെന്നും പ്രധാനമന്ത്രി അദ്ദേഹത്തോട് പറഞ്ഞു. ശ്രീ. റായ് പ്രസ്താവിച്ചതനുസരിച്ച് ഇന്ത്യയ്ക്കു് ഒരു ''ഷോക്ക് ചികിത്സ'' അത്യാവശ്യമാണെന്നും എന്തെങ്കിലും ചെയ്തേ തീരു എന്നും ഏതെങ്കിലും തരത്തിലുള്ള അടിയന്തിരാധികാരമോ ശക്തമായ അധികാരമോ ആവശ്യമാണെന്നും അവർ ഇതിനു മുമ്പും രണ്ടോ മൂന്നോ പ്രാവശ്യം അദ്ദേഹത്തോട് പറഞ്ഞിരുന്നു.

ഷോക്ക് ചികിത്സയെക്കുറിച്ച് സംസാരിച്ച ഇത്തരത്തിലുള്ള ഒരവസരത്തെക്കുറിച്ചു ശ്രീ. റായ്ക്കു് ഓർമ്മയുണ്ടായിരുന്നു. 1975 ജൂൺ 12-ാം തീയതിയിലെ അല്ലഹബാദ് വിധിക്കു കുറച്ചു സമയം മുമ്പായിരുന്നു അതു്. നിയമപുസ്തകങ്ങളിൽ അന്നുള്ള നിയമങ്ങൾകൊണ്ട് സ്ഥിതിഗതികൾ കൈകാര്യം ചെയ്യാൻ കഴിയുമെന്ന് ആ അവസരത്തിൽ അദ്ദേഹം പ്രധാനമന്ത്രിയോടു പറയുകയുണ്ടായി. പ്രാബല്യത്തിലിരുന്ന നിയമങ്ങളുടെ ചട്ടക്കൂട്ടിലൊതുങ്ങിനിന്നുകൊണ്ട് പശ്ചിമ ബംഗാളിലെ ക്രമസമാധാനനില വിജയകരമായി എങ്ങനെ കൈകാര്യം ചെയ്തുവെന്നതിനെക്കുറിച്ച് ശ്രീ. റായ് അവരോടു പറഞ്ഞു. ശ്രീ. റായ് പറഞ്ഞതനുസരിച്ച്, ഉത്തര ഇന്ത്യയുടെ പല ഭാഗങ്ങളിലും നിയമരാഹിത്യമോ, നിയമരാഹിത്യമുണ്ടാകുമെന്ന ഭീഷണിയോ നിലവിലുള്ളതായി പ്രധാനമന്ത്രി വായിച്ച റിപ്പോർട്ടുകൾ സൂചിപ്പിച്ചു. അവർ ഇതേക്കുറിച്ച് ചച്ച്

ചെയ്തുകൊണ്ടിരിക്കുമ്പോൾ ഒരു പരിചാരകൻ ഒരു തുണ്ടു കടലാസ് കൊണ്ടു വരുകയും പ്രധാനമന്ത്രി അതു വായിച്ചു നോക്കുകയും ചെയ്തുവെന്ന് ശ്രീ. റായ് പറഞ്ഞു. ഡെൽഹിയിൽ അന്നു നടത്താനിരുന്ന ഒരു പൊതുസമ്മേളനത്തിൽ ശ്രീ. ജയപ്രകാശ് നാരായൺ പ്രസംഗിക്കാൻ പോകുന്ന കാര്യങ്ങളെക്കുറിച്ച് മുൻകൂട്ടി വിവരം നൽകുന്ന ഒരു റിപ്പോർട്ടാണ് അതെന്ന് അവർ പറഞ്ഞു. ശ്രീ. ജയപ്രകാശ് നാരായൺ ഇന്ത്യയൊട്ടുക്ക് രണ്ടു മൂന്നു ദിവസത്തിനകം ഒരു ബഹുജനപ്രസ്ഥാനം ആരംഭിക്കാൻ ആഹ്വാനം നൽകുമെന്ന് റിപ്പോർട്ടിൽ പറഞ്ഞിരുന്നു. കൂടാതെ സമാന്തര ഭരണകൂടവും സമാന്തര കോടതികളും സ്ഥാപിക്കുക, വിദ്യാർത്ഥികൾ സർവ്വകലാശാലകളിലും കോളേജുകളിലും സ്കൂളുകളിലും പോകാതിരിക്കൽ, നിയമവിരുദ്ധമെന്നു തോന്നുന്ന ഉത്തരവുകൾ അനുസരിക്കാതിരിക്കാൻ പോലീസുകാരോടും സായുധസേനകളോടും അഭ്യർത്ഥിക്കൽ തുടങ്ങിയ കാര്യങ്ങളെക്കുറിച്ചും ശ്രീ. ജയപ്രകാശ് നാരായൺ പ്രസംഗിക്കുമെന്നും റിപ്പോട്ടിൽ പറഞ്ഞിട്ടുള്ളതായി അവർ തന്നെ അറിയിച്ചുവെന്ന് ശ്രീ. റായ് പറയുകയുണ്ടായി. ഈ റിപ്പോർട്ട് എവിടെ നിന്നാണ് ഉത്ഭവിച്ചതെന്ന വിവരം തനിക്കറിഞ്ഞു കൂടെന്ന് ശ്രീ. റായ് പ്രസ്താവിക്കുകയുണ്ടായി. ശ്രീ. റായ് അഭിപ്രായപ്പെട്ടതനുസരിച്ച്, പ്രധാനമന്ത്രിയിൽനിന്നുള്ള ചില കാര്യങ്ങൾ—പ്രത്യേകിച്ചും അവ വാസ്തവമാണെങ്കിൽ—തെററാണെന്ന് പറയുവാൻ അദ്ദേഹത്തിനു കഴിയുകയില്ല. എന്നാൽ ഇന്ത്യ അരാജകത്വത്തിലേയ്ക്കും കുഴപ്പത്തിലേയ്ക്കും വഴുതി വീണുകൊണ്ടിരിക്കുകയാണെന്ന് ആ റിപ്പോർട്ടുകൾ സൂചിപ്പിച്ച വസ്തുതകളുടെ കാര്യത്തിൽ പ്രധാനമന്ത്രി ഉറച്ചു വിശ്വസിച്ചിരുന്നുവെന്ന് ശ്രീ. റായ് അഭിപ്രായപ്പെട്ടു. കൈക്കൊള്ളേണ്ട നടപടികളെക്കുറിച്ച്, പ്രസക്തമായ നിയമപുസ്തകങ്ങൾ പഠിച്ചശേഷം, പരിഗണിക്കുന്നതാണെന്ന് അവരോട് പറഞ്ഞതായി ശ്രീ. റായ് പ്രസ്താവിച്ചു. രാജ്യത്തു് നില്വിലിരുന്ന സ്ഥിതിഗതികളെക്കുറിച്ച് അവർ യഥാർത്ഥത്തിൽ വളരെയധികം അസ്വസ്ഥയാണെന്ന തോന്നലാണ് അദ്ദേഹത്തിനുണ്ടായതു്. പ്രസക്തമായ നിയമം പരിശോധിക്കുന്നതിന് അദ്ദേഹം അല്പം സമയം ആവശ്യപ്പെടുകയും പിന്നീട് പ്രധാനമന്ത്രിയുടെ വസതിയിൽതിരിച്ചെത്തുകയും പ്രധാനമന്ത്രി ആഗ്രഹിക്കുന്നപക്ഷം ആഭ്യന്തര അടിയന്തിരാവസ്ഥ ഏർപ്പെടുത്തുന്നതിനുവേണ്ടി ഭരണഘടനയുടെ 352-ാം വകുപ്പ് പരിഗണിക്കാവുന്നതാണെന്ന് ശ്രീ. റായ് അവരെ അറിയിക്കുകയും ചെയ്തു. അതേത്തുടർന്ന് അവർ അദ്ദേഹത്തോട് തന്നോടൊപ്പം ഉടനടി രാഷ്ട്രപതിയുടെ അടുക്കലേയ്ക്ക് ചെല്ലാൻ ആവശ്യപ്പെട്ടു.

രാഷ്ട്രപതിയുമായി ഉടനെ സമ്പർക്കം പുലർത്തുകയും അദ്ദേഹത്തെ കാണുന്നതിനുള്ള സമയം നിശ്ചയിക്കുകയും ചെയ്തു. തുടർന്ന് അവർ ശ്രീ. റായിയുമൊത്തു് രാഷ്ട്രപതിയുടെ അടുക്കലേയ്ക്കു പോയി. ശ്രീ. റായിയോടു പറഞ്ഞ കാര്യങ്ങളുടെ ഒരു സംക്ഷേപം അവർ രാഷ്ട്രപതിക്കു നൽകി. അവർ പറഞ്ഞ കാര്യങ്ങൾ രാഷ്ട്രപതി ഏതാണ്ട് അര മണിക്കൂർ സമയം വരെ കേൾക്കുകയും അതിനുശേഷം ഭരണഘടനയിലെ കൃത്യമായ വാക്കുകൾ എന്താണെന്ന് ശ്രീ. റായിയോടു ചോദിക്കുകയും ചെയ്തു. രാഷ്ട്രപതി അതിനുശേഷം പ്രധാനമന്ത്രിയോട് അവരുടെ ശുപാർശകൾ സമർപ്പിക്കാൻ പറഞ്ഞു. രാഷ്ട്രപതിയുടെ

വസതിയിൽനിന്ന് തന്നോടൊപ്പം തിരിച്ചു വരുമ്പോൾ പ്രസ്തുത തീരുമാനമെടുക്കുന്നതിൽ മററു നേതാക്കന്മാരേയും ഉൾപ്പെടുത്തണമെന്ന് അവരോടു പറഞ്ഞതായി ശ്രീ. റായ് പ്രസ്താവിച്ചു. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ പ്രസിഡണ്ടായ ശ്രീ. ദേവ്കാന്ത് ബറുവായുടെ പേരൊഴികെ മറേറതെങ്കിലുമൊരു നേതാവിന്റെ പേര് പ്രത്യേകമെടുത്തു പറഞ്ഞില്ലെങ്കിലും പ്രധാനമന്ത്രി മററു നേതാക്കന്മാരുമായി ഇക്കാര്യം ചർച്ച ചെയ്യണമെന്നും തീരുമാനമെടുക്കുന്നതിൽ അവരെക്കൂടി പങ്കെടുപ്പിക്കണമെന്നും ശ്രീ. റായ് അവരോട് ആവശ്യപ്പെടുകയുണ്ടായി. പ്രധാനമന്ത്രി ഉന്നയിച്ച മൂന്നു ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങളറിയണമെന്ന് അവർ ആവശ്യപ്പെട്ടു. ആ ചോദ്യങ്ങൾ ഇവയാണ്.

''ഒന്നാമതായി, ക്യാബിനററുമായി ആലോചിക്കാതെ ഒരു തീരുമാനമെടുക്കാൻ അവർ ആഗ്രഹിക്കുന്നു. അതു് സാദ്ധ്യമാണോ? അങ്ങനെ ചെയ്യാൻ കഴിയുമോ?

രണ്ടാമതായി, രാഷ്ട്രപതിക്ക് അയയ്ക്കുന്ന കത്തിന്റെ ഭാഷ ഏതു തരത്തിലായിരിക്കണം?

മൂന്നാമതായി, പ്രഖ്യാപനത്തിന്റെ ഉള്ളടക്കം എന്തായിരിക്കണം?

അതിനുശേഷം ശ്രീ. റായ് നടപടിക്രമങ്ങൾ സംബന്ധിച്ച നിയമങ്ങളും 1971-ൽ അടിയന്തിരാവസ്ഥ പ്രഖ്യാപിച്ചതു സംബന്ധിച്ചുള്ള വിജ്ഞാപനവും പരിശോധിക്കുകയുണ്ടായി. ശ്രീ. റായ് പറഞ്ഞതനുസരിച്ച് ഒന്നാമത്തെ വിഭാഗം ക്യാബിനററിൽ ചർച്ച ചെയ്യേണ്ട വിഷയങ്ങളെക്കുറിച്ചും, രണ്ടാമത്തെ വിഭാഗം ക്യാബിനററിൽ ചർച്ച ചെയ്യുകയേ വേണ്ടാത്ത വിഷയങ്ങളെക്കുറിച്ചും, മൂന്നാമത്തെ വിഭാഗം പ്രധാനമന്ത്രിക്ക് കൈകാര്യം ചെയ്യാവുന്നതും എന്നാൽ ക്യാബിനററിന്റെ അംഗീകാരം ആവശ്യമുള്ളതും ആയ വിഷയങ്ങളെക്കുറിച്ചും ഉള്ളവയായിരുന്നു. പ്രസ്തുത തീരുമാനം തനിക്ക് സ്വന്തമായിട്ടെടുക്കണമെന്നും അടുത്ത ദിവസം അതിരാവിലെ ക്യാബിനററിന്റെ ഒരു യോഗം വിളിച്ചുകൂട്ടുമെന്നും ശ്രീമതി ഗാന്ധി പറഞ്ഞു. സ്വന്തമായിട്ട് ഒരു തീരുമാനമെടുക്കണമെങ്കിൽ, ആഭ്യന്തരഅടിയന്തിരാവസ്ഥാ പ്രഖ്യാപനം ശുപാർശ ചെയ്തുകൊണ്ടു രാഷ്ട്രപതിക്ക് എഴുതണമെന്നും, നടപടിക്രമങ്ങൾ സംബന്ധിച്ച നിയമങ്ങളിലെ പ്രസക്തമായ നിയമങ്ങൾ ഉപയോഗപ്പെടുത്തണമെന്നും അപ്പോൾ ശ്രീ. റായ് അവരോട് പറഞ്ഞു. ശ്രീ. റായ് രണ്ടു് ഡ്രാഫ്ടുകൾ തയ്യാറാക്കി. ശ്രീ. റായ് പറഞ്ഞതനുസരിച്ച്, അടിയന്തിരാവസ്ഥാ പ്രഖ്യാപനം ശുപാർശ ചെയ്തുകൊണ്ടു് ശ്രീമതി ഗാന്ധി രാഷ്ട്രപതിക്കെഴുതിയതും, പിന്നീട് കമ്മീഷന്റെ വ്യവഹാരനടപടികളിൽ പ്രസിദ്ധീകരിച്ചതുമായ കത്ത്, ആ വിഷയത്തിൽ അദ്ദേഹം തയ്യാറാക്കി പ്രധാനമന്ത്രിക്ക് നൽകിയ ഡ്രാഫ്ട് ആയിരുന്നില്ല, ശ്രീ. റായ് പ്രസ്താവിച്ചതനുസരിച്ച് അന്നു വൈകുന്നേരം ശ്രീ. ബറുവായേയും വിളിച്ചു വരുത്തുകയും അടിയന്തിരാവസ്ഥാ പ്രഖ്യാപനം അറിയിച്ചുകൊണ്ടു് റേഡിയോ വഴി ഏതു തരത്തിലുള്ള പ്രസംഗമാണ് നടത്തേണ്ടതെന്നതിനെക്കു

റിച്ച് ശ്രീമതി ഗാന്ധി അദ്ദേഹത്തിന്റെ ഉപദേശം ആരായുകയുമുണ്ടായി. ശ്രീമതി ഗാന്ധിയും ശ്രീ. ബറുവയും ശ്രീ. റായ്‌യും ചേർന്ന് പ്രസംഗം തയ്യാറാക്കി. ഇതിന് വളരെയേറെ—ഏതാണ്ട് മൂന്നു മണിക്കൂറോളം—സമയമെടുത്തു. ശ്രീ. സഞ്ജയ്ഗാന്ധി കൂടെക്കൂടെ മുറിയിൽ വരുകയും അദ്ദേഹത്തിന്റെ അമ്മയോടു പുറത്തേയ്ക്കു ചെല്ലാൻ ആവശ്യപ്പെടുകയും ചെയ്തുകൊണ്ടിരുന്നതുകൊണ്ടാണ് ഇത്രയും സമയമെടുത്തത്. അപ്പോഴൊക്കെ ശ്രീമതി ഗാന്ധി പുറത്തേയ്ക്കു പോവുകയും അഞ്ചോ പത്തോ മിനിട്ടിനുശേഷം തിരിച്ചു വരികയും ചെയ്തിരുന്നു. പുറത്തു പോയപ്പോൾ ശ്രീമതി ഗാന്ധി എന്താണ് ചെയ്തതെന്ന് ശ്രീ. റായ്ക്ക് അറിഞ്ഞു കൂടായിരുന്നു. പ്രസംഗമെഴുതി പൂർത്തിയാക്കിയശേഷം മുറിയിൽനിന്ന് പുറത്തേയ്ക്കു പൊയ്ക്കൊണ്ടിരുന്നപ്പോൾ, അടുത്ത ദിവസം ഹൈക്കോടതികൾ അടച്ചുപൂട്ടുന്നതിനും എല്ലാ വർത്തമാനപത്രങ്ങൾക്കുമുള്ള വിദ്യുച്ഛക്തി ബന്ധം വിച്ഛേദിക്കുന്നതിനുമുള്ള ഉത്തരവുകൾ പാസാക്കിക്കഴിഞ്ഞുവെന്ന് ശ്രീ. ഓം മേത്തായിൽനിന്ന് കേട്ട് ശ്രീ. റേ അത്ഭുതപ്പെടുകയുണ്ടായി. അടിയന്തിരാവസ്ഥയിൻ കീഴിൽ നിയമങ്ങൾ തയ്യാറാക്കിയില്ലെങ്കിൽ നടപടികളെടുക്കാൻ കഴിയുകയില്ലെന്ന് അദ്ദേഹം ശ്രീമതി ഗാന്ധിയോടു പറഞ്ഞിരുന്നുവെന്നുകൊണ്ടാണ് ശ്രീ. റായിക്ക് ഇതിൽ അത്ഭുതമുളവായത്. ഹൈക്കോടതികളടച്ചുപൂട്ടുന്നതും വിദ്യുച്ഛക്തിബന്ധം വിച്ഛേദിക്കുന്നതും അങ്ങനെ സംഭവിക്കാൻ പാടില്ലെന്ന് ശ്രീ. റായ് പറഞ്ഞു. ഇക്കാര്യം അദ്ദേഹം അപ്പോൾ അവിടെ ഉണ്ടായിരുന്നവരോട് പറയുകയും ചെയ്തു. ശ്രീ. റായ് അവിടെ തുടർന്നു നില്ക്കുകയും ശ്രീമതി ഗാന്ധിയെക്കണ്ട് തന്റെ അഭിപ്രായം അവരെ അറിയിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. സംഭവിച്ചുകൊണ്ടിരുന്നത് പ്രാധാന്യമർഹിക്കുന്ന കാര്യങ്ങളായിരുന്നതുകൊണ്ട് ശ്രീമതി ഗാന്ധിയെ കാണാതെ താൻ പോവുകയില്ലെന്ന് ശ്രീ. റായ് പറഞ്ഞു. ശ്രീമതി ഗാന്ധി വരാൻ വൈകി. അവരെ കാണാനായി അദ്ദേഹം കാത്തിരുന്നപ്പോൾ ശ്രീ. സഞ്ജയ്ഗാന്ധി വളരെ ക്ഷോഭിച്ചും കോപപരവശനായും അദ്ദേഹത്തെ വന്നു കാണുകയും രാജ്യം ഭരിക്കേണ്ടതെങ്ങനെയാണെന്ന് അദ്ദേഹത്തിനറിഞ്ഞു കൂടെന്ന് പരുഷമായും അപമാനകരമായ രീതിയിലും പറയുകയുമുണ്ടായി. ശ്രീ. റായ് ഇതുകൊണ്ട് സൗമ്യഭാവം കൈവെടിഞ്ഞില്ല. എന്നാൽ അവനവന്റെ കാര്യം മാത്രം നോക്കിയാൽ മതിയെന്നും സ്വന്തം പരിധിയിൽ പെടാത്ത കാര്യങ്ങളിലിടപെടാൻ ശ്രമിക്കരുതെന്നും ശ്രീ. സഞ്ജയ്ഗാന്ധിക്ക് മനസ്സിലാക്കിക്കൊടുക്കുകയും ചെയ്തു. പിന്നീട് ശ്രീമതി ഗാന്ധി പുറത്തു വരുകയും ഉടനെ തന്നെ, ഹൈക്കോടതികൾ അടച്ചുപൂട്ടുന്നതിനേയും വർത്തമാനപ്പത്രങ്ങൾക്കുള്ള വിദ്യുച്ഛക്തിബന്ധം വിച്ഛേദിക്കുന്നതിനേയും കുറിച്ച് അദ്ദേഹം അവരോട് പറയുകയും ചെയ്തു. ഈ നടപടികൾ നിറുത്തി വയ്ക്കണമെന്ന് ശ്രീമതി ഗാന്ധി ഉടനെ തന്നെ പറയുകയുമുണ്ടായി.

കമ്മീഷന മുമ്പാകെ ശ്രീ. ഓം മേത്ത നൽകിയ തെളിവിൽ, ഹൈക്കോടതികൾ അടച്ചുപൂട്ടാനും വിദ്യുച്ഛക്തി ബന്ധം വിച്ഛേദിക്കുന്നതിനും ഉദ്ദേശിച്ചുകൊണ്ടുള്ള തീരുമാനത്തെക്കുറിച്ച് അദ്ദേഹം അന്നു രാത്രി ശ്രീ. റായിക്ക് വിവരം നൽകുകയുണ്ടായെന്ന് പ്രസ്താവിച്ചു. അന്നു രാത്രി പ്രധാനമന്ത്രിയുടെ വസതി

യിലെ ഒരു മുറിയിൽ കാത്തിരുന്നപ്പോഴാണ് ശ്രീ. ഓം മേത്തയ്ക്ക് ഈ വിവരം അറിയാൻ കഴിഞ്ഞത്.

രാത്രി ഉദ്ദേശം പത്തര മണിക്ക് അന്ന് ആഭ്യന്തരവകുപ്പുമന്ത്രിയായിരുന്ന ശ്രീ. ബ്രഹ്മാനന്ദ റെഡ്ഡിയെ പ്രധാനമന്ത്രിയുടെ വസതിയിലേയ്ക്ക് വിളിപ്പിക്കുകയുണ്ടായെന്ന് ശ്രീ. റെഡ്ഡി നൽകിയ പ്രസ്താവനയിൽ പറഞ്ഞിട്ടുണ്ട്. മോശമായിക്കൊണ്ടിരുന്ന ക്രമസമാധാനനില കണക്കിലെടുത്ത് ആഭ്യന്തര അടിയന്തിരാവസ്ഥ ഏർപ്പെടുത്തേണ്ടത് അത്യാവശ്യമാണെന്ന് കരുതുന്നതായി അദ്ദേഹത്തെ അറിയിച്ചതായും ശ്രീ. റെഡ്ഡി പറഞ്ഞു. രാജ്യത്ത് അപ്പോഴും ഒരടിയന്തിരാവസ്ഥ നിലവിലുണ്ടെന്നും, സ്ഥിതിഗതികളെ നേരിടുന്നതിന് നിലവിലുള്ള അടിയന്തിരാവസ്ഥയിൻ കീഴിൽ ലഭിക്കുന്ന അധികാരങ്ങളും ഉപയോഗിക്കാമെന്നും അദ്ദേഹം ശ്രീമതി ഗാന്ധിയോട് പറഞ്ഞു. അതിനുശേഷം അദ്ദേഹം അവിടുന്നുപോയി. എന്നാൽ അല്പ സമയം കഴിഞ്ഞ് വീണ്ടും അദ്ദേഹത്തെ വിളിപ്പിക്കുകയും അദ്ദേഹം മുമ്പ് നൽകിയ നിർദ്ദേശം പരിശോധിക്കുകയും ആഭ്യന്തരഅടിയന്തിരാവസ്ഥാപ്രഖ്യാപനം അത്യാവശ്യമാണെന്നു കാണുകയും ചെയ്യുവെന്ന് ശ്രീമതി ഗാന്ധി അദ്ദേഹത്തോട് പറഞ്ഞു. അപ്പോഴും ശ്രീ. ബ്രഹ്മാനന്ദ റെഡ്ഡി, അവക്ക് ഏററവും നല്ലതാണെന്നു തോന്നുന്നത് ചെയ്യുവാൻ ശ്രീമതി ഗാന്ധിയോട് പറയുകയുണ്ടായി. ഈ അവസരത്തിൽ, രാഷ്ട്രപതിയുമായി അന്നത്തെ പ്രധാനമന്ത്രി നടത്തിയ ടെലിഫോൺ സംഭാഷണം പരാമർശിച്ചുകൊണ്ട് റിപ്പബ്ലിക്കിന്റെ രാഷ്ട്രപതിക്കുള്ള ഒരു കത്തിൽ താൻ ഒപ്പുവയ്ക്കുകയുണ്ടായെന്നും, രാഷ്ട്രപതിയുടെ അനുമതിക്കുവേണ്ടി കത്തിനോടൊപ്പം അടിയന്തിരാവസ്ഥാപ്രഖ്യാപനത്തിന്റെ ഒരു കരട് വയ്ക്കുകയുണ്ടെന്നും ശ്രീ. റെഡ്ഡി പ്രസ്താവിച്ചു. ശ്രീ. ബ്രഹ്മാനന്ദ റെഡ്ഡി ഒപ്പിട്ട കത്ത് വെറുമൊരു വെള്ള കടലാസിലുള്ളതായിരുന്നു. ഇന്ത്യയുടെ ആഭ്യന്തരവകുപ്പുമന്ത്രിയുടെ ലററർ ഹെഡ്ഡിലുള്ള കടലാസിലായിരുന്നില്ല അത്.

ഇന്ത്യൻ രാഷ്ട്രപതിയുടെ സ്പെഷ്യൽ അസിസ്റ്റൻറായി സേവനമനുഷ്ഠിച്ച ശ്രീ. അഖ്തർ അലം, അദ്ദേഹത്തിന് 1975 ജൂൺ 25-ാം തീയതി രാത്രി ഏതാണ്ട് പത്തര മണിക്ക് പ്രധാനമന്ത്രിയുടെ വസതിയിൽനിന്ന് ഒരു പ്രധാനപ്പെട്ട കത്ത് ലഭിച്ചുവെന്നും അത് രാഷ്ട്രപതിക്ക് നൽകിയെന്നും പ്രസ്താവിക്കുകയുണ്ടായി. രാഷ്ട്രപതി അദ്ദേഹത്തിന്റെ സെക്രട്ടറി ശ്രീ. കെ. ബാലചന്ദ്രനേയും, ഇത്തരം കത്തുകൾ കൈകാര്യം ചെയ്യുന്ന ഡെപ്യൂട്ടി സെക്രട്ടറി ശ്രീ. നീലകണ്ഠനേയും വിളിപ്പിച്ചുവെന്നും ശ്രീ. ആലം പ്രസ്താവിച്ചു. രാഷ്ട്രപതിയും സെക്രട്ടറിയും തമ്മിൽ ചില ചർച്ചകൾ ആരംഭിച്ചപ്പോൾ കത്തിൽ ഉപയോഗിച്ചിരുന്ന വാക്കുകളെ കുറിച്ച് ശ്രീ. ബാലചന്ദ്രൻ ചില സംശയങ്ങൾ ഉന്നയിക്കുകയുണ്ടായി. രാത്രി 11-20-നോടടുപ്പിച്ച് ശ്രീ. ധവാൻ അവിടെ വന്നുചേർന്നു. അദ്ദേഹം ഏതാനും കടലാസുകളും കൊണ്ടുവന്നിരുന്നു. ഈ കടലാസുകൾ എന്തായിരുന്നെന്നോ അവയിൽ രാഷ്ട്രപതി ഒപ്പിടുകയുണ്ടായോയെന്നോ തനിക്കറിഞ്ഞു കൂടെന്ന് അദ്ദേഹം പറയുന്നു. പിറേറന്നു രാവിലെ പത്തര മണിക്കും 11 മണിക്കുമിടയ്ക്കു രാഷ്ട്രപതി ശ്രീ. അഖ്തർ അലമിനെ പ്രധാനമന്ത്രിയിൽ

നിന്നു ലഭിച്ച കത്ത് ഏല്പിക്കുകയുണ്ടായി. ശ്രീ. അലം പ്രസ്തുത കത്ത് അദ്ദേഹത്തിന്റെ കൈവശം സൂക്ഷിക്കുകയും 1977 ഫെബ്രുവരിയിൽ സ്പെഷ്യൽ അസിസ്റ്റന്റ് തസ്തിക വിട്ടുപോയപ്പോൾ അത് ശ്രീ. ബാലചന്ദ്രനെ ഏല്പിക്കുകയും ചെയ്തു.

ശ്രീ. കെ. ബാലചന്ദ്രൻ കമ്മീഷനുമുമ്പാകെ നൽകിയ തെളിവിൽ പ്രധാനമന്ത്രിയിൽനിന്ന് രാഷ്ട്രപതിക്കു ലഭിച്ച അതിരഹസ്യമായ കത്തിനെക്കുറിച്ച് പരാമർശിക്കുകയുണ്ടായി. കത്ത് ലഭിച്ച ദിവസം നേരത്തേ പ്രധാനമന്ത്രി രാഷ്ട്രപതിയുമായി നടത്തിയ ചർച്ചയെക്കുറിച്ച് കത്തിൽ പരാമർശമുണ്ടായിരുന്നു. ആഭ്യന്തരമായ കുഴപ്പങ്ങളാൽ ഇന്ത്യയുടെ സുരക്ഷിതത്വത്തിന് ആസന്നമായ ഭീഷണിയുണ്ടെന്നുള്ള കാര്യത്തിൽ രാഷ്ട്രപതിക്ക് ബോദ്ധ്യമുണ്ടെന്ന് അവർ കത്തിൽ പറഞ്ഞിരുന്നു. ഇക്കാര്യം രാഷ്ട്രപതിക്ക് തൃപ്തിയാകുന്നപക്ഷം ഭരണഘടനയുടെ 352 (1) വകുപ്പനുസരിച്ചുള്ള ഒരു പ്രഖ്യാപനം അത്യാവശ്യമായിത്തീർന്നിട്ടുണ്ടെന്നും, രാഷ്ട്രപതിയുടെ പരിഗണനയ്ക്കായി കരട് പ്രഖ്യാപനത്തിന്റെ ഒരു പ്രതി കത്തിനോടൊപ്പം അയയ്ക്കുന്നുവെന്നും അവർ കത്തിൽ പറഞ്ഞിരുന്നു. കത്തിനോടൊപ്പം കരട് പ്രഖ്യാപനമൊന്നും വച്ചിരുന്നില്ലെന്ന് ശ്രീ. ബാലചന്ദ്രൻ പറയുകയുണ്ടായി. ശ്രീ. ബാലചന്ദ്രൻ പറഞ്ഞതനുസരിച്ച്, സമയക്കുറവിനാലും പ്രശ്നം അടിയന്തിരപ്രാധാന്യമർഹിക്കുന്നതിനാലും ഇക്കാര്യത്തിൽ താൻ ക്യാബിനററുമായി കൂടിയാലോചിക്കുന്നില്ലെന്ന് പ്രധാനമന്ത്രി കത്തിൽ പ്രസ്താവിച്ചിരുന്നു. കാര്യനിർവ്വഹണസംബന്ധമായ നിയമങ്ങളിലെ നിയമം 12 അനുസരിച്ച് അവർക്കുള്ള അധികാരം ഉപയോഗിച്ച് പ്രസ്തുത നിയമങ്ങളിൽനിന്നുള്ള ഒരു വ്യതിയാനം ഇക്കാര്യത്തിൽ അനുവദിച്ചുകൊണ്ടാണിങ്ങനെ ചെയ്യുന്നതെന്നും പ്രധാനമന്ത്രി പറഞ്ഞിരുന്നു. കത്തിൽ നിർദ്ദേശിച്ചിട്ടുള്ള രീതിയിൽ രാഷ്ട്രപതി പ്രവർത്തിക്കുന്നതു ഭരണഘടനാപരമായി അനുവദനീയമല്ലെന്നും; മന്ത്രിസഭയുടെ ഉപദേശമനുസരിച്ചാണ് രാഷ്ട്രപതി പ്രവർത്തിക്കേണ്ടതെന്നും വ്യക്തിപരമായി തൃപ്തിപ്പെടുന്ന പ്രശ്നം ഇതിൽ ഉത്ഭവിക്കുന്നില്ലെന്നും രാഷ്ട്രപതിയെ ഉപദേശിച്ചതായി ശ്രീ. ബാലചന്ദ്രൻ പ്രസ്താവിച്ചു. ക്യാബിനററ് ഇക്കാര്യം പരിഗണിച്ചിട്ടില്ലെന്ന് പ്രധാനമന്ത്രിയുടെ കത്തിൽ സൂചിപ്പിച്ചിരുന്നു. കൂടാതെ അടിയന്തിരാവസ്ഥ പ്രഖ്യാപിക്കുന്നതിനുള്ള തീരുമാനം, രാഷ്ട്രപതിക്ക് സ്വയം ബോദ്ധ്യം വന്നതിന്റെ അടിസ്ഥാനത്തിൽ അദ്ദേഹമെടുത്തതാണെന്നു തോന്നത്തക്ക രീതിയിലായിരുന്നു കത്ത് തയ്യാറാക്കിയിരുന്നത്. ഈ വാദഗതിയുടെ ന്യായം രാഷ്ട്രപതി മനസ്സിലാക്കുകയും അതേത്തുടർന്ന് അദ്ദേഹം ടെലിഫോണിൽ പ്രധാനമന്ത്രിയുമായി ഉടൻ ബന്ധപ്പെടുകയും ചെയ്തു. അതിനുശേഷം ശ്രീ. ബാലചന്ദ്രൻ രാഷ്ട്രപതിയുടെ മുറിവിട്ടു പോകുകയും ഏതാണ്ട് 10 മിനിട്ടു കഴിഞ്ഞ് തിരിച്ചുവരുകയും ചെയ്തു. ഇതിനിടയ്ക്ക് ശ്രീ. ധവാൻ രാഷ്ട്രപതിയെ സന്ദർശിക്കുകയും അടിയന്തിരാവസ്ഥാപ്രഖ്യാപനത്തിന്റെ കരട് രാഷ്ട്രപതിയുടെ ഒപ്പിനായി നൽകുകയുമുണ്ടായി. അടിയന്തിരാവസ്ഥാപ്രഖ്യാപനത്തിൽ താൻ ഒപ്പിട്ടുവെന്നും അത് ശ്രീ. ധവാന് നൽകിയെന്നും ശ്രീ. ധവാൻ അതു

പ്രധാനമന്ത്രിയുടെ കത്തിനോടൊപ്പം തിരിച്ചുകൊണ്ടുപോയെന്നും രാഷ്ട്രപതി ശ്രീ. ബാലചന്ദ്രനോട് പറഞ്ഞു. പിറേറ ദിവസം, പ്രധാനമന്ത്രിയിൽനിന്ന് ഭേദഗതി വരുത്തിയ ഒരു കത്ത് ലഭിച്ചിട്ടുണ്ടെന്ന് ശ്രീ. അഹ്മദ് ശ്രീ. ബാലചന്ദ്രനോട് ടെലിഫോണിലൂടെ പറഞ്ഞു. പിന്നീട് 1977 ഫെബ്രുവരിയിൽ പ്രസ്തുത കത്ത് ശ്രീ. അഹ്മദ് അലം ശ്രീ. ബാലചന്ദ്രനെ ഏല്പിക്കുകയും അദ്ദേഹമതു് ഫയലിൽ സൂക്ഷിക്കുകയും ചെയ്തു.

രാഷ്ട്രപതിയുടെ ഓഫീസിലെ ഫയലിൽനിന്നു ലഭ്യമായ പ്രധാനമന്ത്രിയുടെ കത്തും അടിയന്തിരാവസ്ഥയുടെ പ്രഖ്യാപനവും താഴെ ഉദ്ധരിക്കുന്നു.

''അതിരഹസ്യം''

പ്രധാനമന്ത്രി

ഇന്ത്യാ

ന്യൂഡെൽഹി

**ജൂൺ 25, 1975.**

''പ്രിയപ്പെട്ട രാഷ്ട്രപതിജി,

അല്പസമയംമുമ്പ് താങ്കളോട് വിശദീകരിച്ചതുപോലെ ആഭ്യന്തര കുഴപ്പങ്ങളാൽ ഇന്ത്യയുടെ സുരക്ഷിതത്വത്തിന് ആസന്നമായി അപകടം ഉണ്ടാകുമെന്ന സൂചിപ്പിക്കുന്ന വിവരം ഞങ്ങൾക്കു ലഭിച്ചിട്ടുണ്ട്. ഈ വിവരം വളരെയേറെ അടിയന്തിര പ്രാധാന്യമുള്ള ഒന്നാണ്.

''ഈ വിഷയം ക്യാബിനററിൽ ഉന്നയിക്കുന്നതിന് എനിക്ക് ആഗ്രഹമുണ്ടായിരുന്നു. എന്നാൽ, നിർഭാഗ്യവശാൽ ഇന്നരാത്രി ഇതു സാദ്ധ്യമല്ല. അതുകൊണ്ട് ഇന്ത്യാ ഗവണ്മെൻറിൻെറ (ട്രാൻസാക്ഷൻ ഓഫ് ബിസിനസ്സ്) നിയമം–1961–ലെ (ഇതുവരെ ഭേദഗതി ചെയ്യപ്പെട്ട രീതിയിൽ) 12–ാം നിയമപ്രകാരം എനിക്കുള്ള അധികാരം ഉപയോഗിച്ച് പ്രസ്തുത വ്യവസ്ഥയിൽനിന്ന് വ്യതിചലിക്കുന്നതിന് സ്വയം അനുവദിക്കുകയോ അതു് അവഗണിക്കുകയോ ചെയ്യുകയാണ്. നാളെ രാവിലെ ആദ്യമായി ഞാൻ ഇക്കാര്യം ക്യാബിനററിൽ ഉന്നയിക്കുന്നതാണ്.

''ഈ സാഹചര്യങ്ങളിൽ താങ്കൾക്ക് ഇക്കാര്യം ബോദ്ധ്യപ്പെടുകയാണെങ്കിൽ 352 (1) വകുപ്പനുസരിച്ചുള്ള ഒരു പ്രഖ്യാപനം അത്യാവശ്യമായിത്തീന്നിരിക്കുന്നു. താങ്കളുടെ പരിഗണനയ്ക്കായി പ്രഖ്യാപനത്തിൻെറ കരടിൻെറ ഒരു പ്രതി ഇതോടൊപ്പം അടക്കം ചെയ്യുന്നു. താങ്കൾക്ക് അറിയാവുന്നതുപോലെ വകുപ്പ് 352 (3) അനുസരിച്ച്, ഞാൻ പറഞ്ഞതു പോലെ ഇത്തരമൊരു

ഭീഷണിയിൽനിന്ന് ഉടനടി അപകടമുള്ളപ്പോഴ്, വകുപ്പ് 352 (1)–ൽ കീഴിൽ ആവശ്യമായ പ്രഖ്യാപനം നടത്താവുന്നതാണ്.

"ഇത്തരമൊരു പ്രഖ്യാപനം ഇന്നുരാത്രി തന്നെ, എത്രകണ്ട് വൈകിയാലും ശരി, പുറപ്പെടുവിക്കണമെന്ന് ഞാൻ ശുപാർശ ചെയ്യുന്നു. അതിനുശേഷം പ്രഖ്യാപനം ബഹുജനങ്ങളെ അറിയിക്കുന്നതിനുവേണ്ട എല്ലാ ഏർപ്പാടുകളും കഴിയുന്നതും വേഗം നടത്തുന്നതുമാണ്.

ബഹുമാനപൂർവ്വം,

ആത്മാർത്ഥതയോടെ,

ഒപ്പ് – ഇന്ദിരാഗാന്ധി"

"അടിയന്തിരാവസ്ഥാ പ്രഖ്യാപനം

ഭരണഘടനയുടെ 352–ാം വകുപ്പിന്റെ ഒന്നാം വിഭാഗം നൽകുന്ന അധികാരം ഉപയോഗിച്ച് ഇന്ത്യയുടെ രാഷ്ട്രപതിയായ ഞാൻ, ഫക്രുദീൻ ആലി അഹമ്മദ്, ആഭ്യന്തരക്കുഴപ്പങ്ങളാം വഴി ഇന്ത്യയുടെ സുരക്ഷിതത്വത്തെ ഭീഷണിപ്പെടുത്തുന്ന ഗുരുതരമായൊരു അടിയന്തിരാവസ്ഥ നിലവിലിരിക്കുന്നുവെന്ന് പ്രഖ്യാപിക്കുന്നു.

ന്യൂഡെൽഹി, ജൂൺ 25, 1975

രാഷ്ട്രപതി"

തെളിവുകളുടെ അടിസ്ഥാനത്തിൽ, കേന്ദ്ര ആഭ്യന്തരവകുപ്പ്, ക്യാബിനററ് സെക്രട്ടേറിയററ്, പ്രധാനമന്ത്രിയുടെ സെക്രട്ടേറിയററ് എന്നിവയിലെ ചില പ്രധാന ഉദ്യോഗസ്ഥന്മാർപോലും അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തെക്കുറിച്ച് വളരെ വൈകുന്നതുവരെ യാതൊന്നും അറിഞ്ഞിരുന്നില്ലെന്നും, അവരിൽ ചിലർ 1975 ജൂൺ 26–ാം തീയതി രാവിലെ മാത്രമാണ് ഇതേപ്പററി മനസ്സിലാക്കിയതെന്നും വ്യക്തമാണ്, ഇത്തരമൊരു സുപ്രധാന തീരുമാനമെടുക്കുന്നതിനു മുമ്പായി വാസ്തവത്തിൽ ഈ ഉദ്യോഗസ്ഥന്മാരുമായി കൂടിയാലോചിക്കേണ്ടതായിരുന്നു.

പ്രധാനമന്ത്രിയുടെ സെക്രട്ടറി ശ്രീ. പി. എൻ. ധർ തന്റെ പ്രസ്താവനയിൽ, ജൂൺ 25–ാം തീയതി 11½ മണിയോടടുപ്പിച്ച് തന്നെ പ്രധാനമന്ത്രിയുടെ വസതിയിലേയ്ക്ക് വിളിപ്പിച്ച് പ്രധാനമന്ത്രി ആകാശവാണിയിലൂടെ പ്രക്ഷേപണം ചെയ്യാനിരുന്ന പ്രസംഗം വായിച്ചു നോക്കാൻ പറഞ്ഞപ്പോഴ് മാത്രമാണ് ഞാൻ അതേക്കുറിച്ച് അറിഞ്ഞതെന്ന് പറഞ്ഞു.

ക്യാബിനററ് സെക്രട്ടറി ശ്രീ. ബി. ഡി. പാണ്ഡേയ്ക്കു ജൂൺ 26–ാം തീയതി വെളുപ്പിന് നാലര മണിക്ക് പ്രധാനമന്ത്രിയുടെ വസതിയിൽനിന്ന് ഒരു ടെലിഫോൺ സന്ദേശം ലഭിച്ചു. അന്ന രാവിലെ ആറു മണിക്ക് ഒരു ക്യാബിനററ് യോഗം ചേരാനിരിക്കുകയാണെന്ന് ശ്രീ. പാണ്ഡേയോട് പറയുകയുണ്ടായി. അടിയന്തരാവസ്ഥാ പ്രഖ്യാപനത്തെക്കുറിച്ച് ആദ്യമായി അദ്ദേഹം അറിയുന്നതു് അന്ന രാവിലെയാണ്. ജൂൺ 25–നും 26–നും മദ്ധ്യേ നടന്ന വൻതോതിലുള്ള അറസ്ററുകൾ നടപ്പാക്കുന്നതിന് ആരൊക്കെ എപ്രകാരം പ്രവർത്തിച്ചുവെന്നതിനെപ്പററി അദ്ദേഹത്തിന് അത്ഭുതം തോന്നി. സാധാരണഗതിയിൽ, ദ്രുതഗതിയിലുള്ള ഇത്തരം നടപടികൾക്കുള്ള നിർദ്ദേശങ്ങളും, വാർത്താവിനിമയത്തിനുവേണ്ടി സ്വന്തം സൗകര്യങ്ങളും ഉപയോഗിക്കുന്ന ആഭ്യന്തരമന്ത്രി കാര്യാലയം മുഖേനയാണ് നൽകാറുള്ളതു്.

ശ്രീ. ബി. ഡി. പാണ്ഡേ പറഞ്ഞതനുസരിച്ച് അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തിന്റെ ആവശ്യകതയോ അല്ലെങ്കിൽ ഇത്തരമൊരു പ്രഖ്യാപനം ആവശ്യമാക്കുന്ന തരത്തിൽ രാജ്യത്തു് നിലവിലുള്ള സ്ഥിതിഗതികളേയോ കുറിച്ച് 1975 ജൂൺ 26–നു മുമ്പുള്ള ക്യാബിനററ് യോഗങ്ങളിൽ ഉന്നയിക്കപ്പെട്ടിരുന്നില്ല.

ജൂൺ 26–ാം തീയതി ഓഫീസിൽ പോയശേഷം മാത്രമാണ് താൻ അടിയന്തിരാവസ്ഥാപ്രഖ്യാപനത്തെക്കുറിച്ച് മനസ്സിലാക്കിയതെന്ന് ഇൻറലിജൻസ് ബ്യൂറോയുടെ ഡയറക്ടർ ശ്രീ. ആത്മാജയറാം പ്രസ്താവിച്ചിട്ടുണ്ട്.

ഇന്ത്യാ ഗവണ്മെൻറിന്റെ ആഭ്യന്തരവകുപ്പ് സെക്രട്ടറിയായിരുന്ന ശ്രീ. എസ്സ്. എൽ. ഖുറാണാ അതേക്കുറിച്ചറിഞ്ഞതു് 26–ാം രാവിലെ ക്യാബിനററ് യോഗത്തിൽ പങ്കെടുത്തപ്പോഴും മാത്രമാണ്. ക്യാബിനററ് യോഗത്തെക്കുറിച്ചുള്ള അറിയിപ്പ് അദ്ദേഹത്തിനു കിട്ടിയതു് രാവിലെ ആറു മണി കഴിഞ്ഞുമായിരുന്നു. അതനുസരിച്ച് അദ്ദേഹം ക്യാബിനററ് യോഗത്തിനെത്തിച്ചേർന്നതു്, രാവിലെ ആറര മണിയോടടുപ്പിച്ചാണ്. അപ്പോഴും ക്യാബിനററ് യോഗം തുടങ്ങിക്കഴിഞ്ഞിരുന്നു.

1975 ജൂൺ 26–ാം തീയതി രാവിലെ നടന്ന ക്യാബിനററ് യോഗത്തിൽവച്ചാണ് മുൻ കേന്ദ്ര നീതി–ന്യായവകുപ്പുമന്ത്രി ശ്രീ. എച്ച്.ആർ.ഗോഖലെ അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തെക്കുറിച്ച് ആദ്യമായി അറിഞ്ഞതു്. അതിനു മുമ്പൊരിക്കലും അടിയന്തിരാവസ്ഥാപ്രഖ്യാപനത്തെക്കുറിച്ച് അദ്ദേഹവുമായോ അദ്ദേഹത്തിന്റെ മന്ത്രികാര്യാലയവുമായോ കൂടിയാലോചിക്കുകയുണ്ടായില്ല. അടിയന്തരാവസ്ഥാ പ്രഖ്യാപനം അദ്ദേഹമോ, അദ്ദേഹത്തിന്റെ മന്ത്രികാര്യാലയമോ പരിശോധിക്കുകയുമുണ്ടായില്ല.

ഔദ്യോഗിക രേഖകളിൽനിന്ന് മനസ്സിലാക്കിയ അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തിന്റെ ചില പ്രത്യേക സവിശേഷതകൾ താഴെപ്പറയുന്നവയാണ്.

(എ) സാമ്പത്തികരംഗത്തു് ഉൽക്കണ്ഠാജനകമായ ഒന്നും തന്നെ ഉണ്ടായിരുന്നില്ല. മറിച്ച് ഇന്ത്യാ ഗവണ്മെൻറിന്റെ പ്രസിദ്ധീകരണമായ 1975–76–ലെ സാമ്പത്തിക സർവ്വേ അനുസരിച്ച് 1974 ഡിസംബർ 3–നും 1975 മാർച്ചിലെ അവസാനത്തെ ആഴ്ചയും ഇടയ്ക്ക് മൊത്ത വില സൂചിക 7.4 ശതമാനം കുറഞ്ഞിരുന്നു.

(ബി) ക്രമസമാധാന രംഗത്തു്, വിവിധ സംസ്ഥാനങ്ങളിലെ ഗവർണ്ണർമാർ രാഷ്ട്രപതിക്കും സംസ്ഥാന ചീഫ് സെക്രട്ടറിമാർ കേന്ദ്ര ആഭ്യന്തരവകുപ്പുമന്ത്രി സെക്രട്ടറിക്കും അയച്ച ദ്വൈവാരിക റിപ്പോർട്ടു സൂചിപ്പിച്ചതു് രാജ്യമൊട്ടുക്കും ക്രമസമാധന നില തികച്ചും നിയന്ത്രണാധീനമായിരുന്നുവെന്നാണ്.

(സി) അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തിനു തൊട്ടു മുമ്പുള്ള കാലയളവിൽ ക്രമസമാധാനനില ഗണ്യമായി മോശമായെന്നു കാണിക്കുന്ന റിപ്പോർട്ടുകളൊന്നും തന്നെ സംസ്ഥാന ഗവണ്മെൻറുകളിൽനിന്നു കേന്ദ്ര ആഭ്യന്തരമന്ത്രികാര്യാലയത്തിനു് ലഭിച്ചിരുന്നില്ല.

(ഡി) 1975 ജൂൺ 25–നു മുമ്പു ആഭ്യന്തരമന്ത്രി കാര്യാലയം, ആഭ്യന്തര അടിയന്തിരാവസ്ഥ ഏർപ്പെടുത്തുന്നതു സംബന്ധിച്ച് യാതൊരുവിധ അടിയന്തിരപരിപാടികളും തയ്യാറാക്കിയിരുന്നില്ല.

(ഇ) 1975 ജൂൺ 12–നും 25–നും ഇടയ്ക്കു് രാജ്യത്തെ ആഭ്യന്തരസ്ഥിതിഗതികൾ അടിയന്തിരാവസ്ഥ ആവശ്യമാക്കിത്തീർക്കുന്നുവെന്നു നിർദ്ദേശിക്കുന്ന റിപ്പോർട്ടുകളൊന്നും തന്നെ ഇൻറലിജൻസ് ബ്യൂറോ കേന്ദ്ര ആഭ്യന്തരവകുപ്പിനു് സമർപ്പിച്ചിരുന്നില്ല.

(എഫ്) രാജ്യത്തെ ആഭ്യന്തരസ്ഥിതിഗതികളിൽ ഉൽക്കണ്ഠയോ ആശങ്കയോ പ്രകടിപ്പിച്ചുകൊണ്ടു് പ്രധാനമന്ത്രിക്കു് കേന്ദ്ര ആഭ്യന്തരവകുപ്പുമന്ത്രി കാര്യാലയം റിപ്പോർട്ടുകളൊന്നും സമർപ്പിച്ചിരുന്നില്ല. അടിയന്തരാവസ്ഥ പിൻവലിച്ചു കഴിയുന്നതുവരെ ആഭ്യന്തരമന്ത്രികാര്യാലയത്തിലെ ഫയലിൽ അടിയന്തിരാവസ്ഥ ഏർപ്പെടുത്തണമെന്ന് രാഷ്ട്രപതിക്കു് ശുപാർശ ചെയ്തുകൊണ്ടു് പ്രധാനമന്ത്രി അയച്ച സന്ദേശത്തിന്റെ പ്രതി ഉണ്ടായിരുന്നില്ല.

(ജി) ഇൻറലിജൻസ് ബ്യൂറോയുടെ ഡയറക്ടർ, ആഭ്യന്തരവകുപ്പ് സെക്രട്ടറി. ക്യാബിനററ് സെക്രട്ടറി, പ്രധാനമന്ത്രിയുടെ സെക്രട്ടറി എന്നിവരെ വിവരങ്ങളൊന്നും അറിയിക്കാതിരുന്നപ്പോൾ പ്രധാനമന്ത്രിയുടെ അന്നത്തെ അഡീഷണൽ പ്രൈവററ് സെക്രട്ടറിയായിരുന്ന ശ്രീ. ആർ. കെ. ധവാനെ അടിയന്തിരാവസ്ഥയ്ക്കുള്ള തയ്യാറെടുപ്പുകളിലും അടിയന്തിരാവസ്ഥാപ്രഖ്യാപനത്തിലും ആദ്യഘട്ടം മുതൽക്കുതന്നെ പങ്കെടുപ്പിച്ചിരുന്നു.

(എച്ച്) കേന്ദ്ര ആഭ്യന്തരമന്ത്രികാര്യാലയത്തിൽ അന്ന് സഹമന്ത്രിയായിരുന്ന ശ്രീ. ഓം മേത്തയെ, ആഭ്യന്തരവകുപ്പ് മന്ത്രി ശ്രീ. ബ്രഹ്മാനന്ദ റെഡ്ഡിക്കും വളരെ മുമ്പായിത്തന്നെ വിവരങ്ങളറിയിച്ചതായി തോന്നുന്നു. കരടുപ്രഖ്യാപനം രാഷ്ട്രപതിക്കു സമർപ്പിക്കുമ്പോൾ മാത്രമാണ് ശ്രീ. റെഡ്ഡി രംഗത്തു പ്രത്യക്ഷപ്പെട്ടതു്.

(ഐ) ഡെൽഹി ലെഫ്: ഗവർണ്ണർക്കും, ഹരിയാന, പഞ്ചാബ്, മദ്ധ്യപ്രദേശ്, രാജസ്ഥാൻ, കർണ്ണാടകം, ആന്ധ്രാപ്രദേശ്, പശ്ചിമ ബംഗാൾ എന്നിവിടങ്ങളിലെ സംസ്ഥാന മുഖ്യമന്ത്രിമാർക്കും, ആലോചനയിലിരുന്ന നടപടിയെക്കുറിച്ച് മുൻകൂട്ടി വിവരം നൽകിയപ്പോൾ, യു. പി. മഹാരാഷ്ട്ര, ഗുജറാത്തു്, തമിഴ്നാട്, ജമ്മു-കാശ്മീർ, ത്രിപുര, ഒറിസ്സാ, കേരളം, മേഘാലയ, മററു കേന്ദ്രഭരണ പ്രദേശങ്ങൾ എന്നിവിടങ്ങളിലെ ഗവണ്മെൻറുകൾക്ക് ഇപ്രകാരം മുൻകൂട്ടിയുള്ള വിവരം നൽകുകയുണ്ടായില്ല. യഥാർത്ഥത്തിൽ, അന്ന് ഉത്തർപ്രദേശ് മുഖ്യമന്ത്രിയായിരുന്ന ശ്രീ. എച്ച്. എൻ. ബഹുഗുണ നൽകിയ സത്യവാങ്മൂലത്തിൽ, അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തെക്കുറിച്ച് അദ്ദേഹം അറിഞ്ഞതു് ജൂൺ 26-ാം തീയതി രാവിലെ അദ്ദേഹം കേന്ദ്ര മന്ത്രിമാരായ ശ്രീ. ഉമാശങ്കർ ദീക്ഷിതും ശ്രീ. കേശദേവ് മാളവ്യായുമൊത്തു് പ്രഭാതഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോഴാണെന്നും, അദ്ദേഹത്തെപ്പോലെ മേൽപ്പറഞ്ഞ മററു രണ്ടു മന്ത്രിമാരും അടിയന്തിരാവസ്ഥാപ്രഖ്യാപനത്തെക്കുറിച്ചറിഞ്ഞപ്പോൾ അത്ഭുതപ്പെടുകയുണ്ടായെന്നും പറഞ്ഞിട്ടുണ്ട്.

നേരത്തെ പ്രസ്താവിച്ചതുപോലെ, അന്വേഷണക്കമ്മീഷനുകൾ നിയമങ്ങളിലെ 5 (2) (എ) നിയമമനുസരിച്ച്, നിയമം 5 (3) പ്രകാരം ശ്രീമതി ഗാന്ധിക്ക് അവരുടെ പ്രസ്താവന സമർപ്പിക്കാൻ അപേക്ഷിച്ചുകൊണ്ടുള്ള ഒരു നോട്ടീസ് നൽകുകയുണ്ടായി. അവർ ഇത്തരം പ്രസ്താവനയൊന്നും സമർപ്പിക്കുകയുണ്ടായില്ല. അന്വേഷണക്കമ്മീഷൻ നിയമത്തിലെ 8 (ബി) വകുപ്പനുസരിച്ച് ശ്രീമതി ഗാന്ധിക്ക് ഒരു സമൺസും അയയ്ക്കുകണ്ടായി. പ്രസ്തുത നിയമത്തിൻെറ 8 (ബി) വകുപ്പനുസരിച്ച് സമൺസനുസരിച്ച് ഹാജരായെങ്കിലും, വകുപ്പ് 5 (2) അനുസരിച്ചും സിവിൽ നടപടിക്രമസംഹിതയിലെ വ്യവസ്ഥകൾക്കു സമാനമായ നടപടിക്രമമനുസരിച്ചും, കമ്മീഷൻ അവരെ വിസ്തരിക്കാനാഗ്രഹിച്ചപ്പോൾ, അവർ സത്യപ്രതിജ്ഞ ചെയ്യാനും സത്യപ്രതിജ്ഞ ചെയ്തു തെളിവു നൽകാനും വിസമ്മതിക്കുകയാണുണ്ടായതു്. എന്നാൽ, കമ്മീഷനെ സഹായിക്കാനായി അവർക്കു പ്രാരംഭത്തിൽ അയച്ച ഒരു കത്തിനു മറുപടിയായി 1977 നവംബർ 21-ാം തീയതി ശ്രീമതി ഗാന്ധി കമ്മീഷനയച്ച കത്തുകളിലൊന്നിൽ, ചില കാര്യങ്ങളെക്കുറിച്ച് കമ്മീഷന് വിശദമായൊരു മറുപടി അയയ്ക്കുകയുണ്ടായി. ഈ കത്തിൽ, മററു

പല കാര്യങ്ങളുടേയും കൂട്ടത്തിൽ, കമ്മീഷൻ സ്വീകരിച്ച നടപടിക്രമങ്ങളെക്കുറിച്ച് ചില തടസ്സവാദങ്ങളും അവർ ഉന്നയിച്ചു. അവരുടെ മറുപടിയിൽ, അടിയന്തിരാവസ്ഥാപ്രഖ്യാപനത്തെക്കുറിച്ച് പരാമർശിക്കുകയും ഇപ്രകാരം പ്രസ്താവിക്കുകയുമുണ്ടായി.

''ബഹുമാനപ്പെട്ട കമ്മീഷന്റെ പരാമർശ വിഷയങ്ങൾ പക്ഷപാതപരവും രാഷ്ട്രീയ പ്രചോദിതവുമാണെന്ന് ചൂണ്ടിക്കാണിക്കാൻ ഞാനാഗ്രഹിക്കുന്നു. അടിയന്തിരാവസ്ഥക്കാലത്തു നടന്ന അതിക്രമങ്ങളെക്കുറിച്ച് അന്വേഷണം നടത്താൻ അവ കമ്മീഷനു് അധികാരം നല്കുമ്പോൾ അടിന്തിരാവസ്ഥാ പ്രഖ്യാപനത്തിനിടയാക്കിയ കാര്യങ്ങളെ സംബന്ധിച്ചിടത്തോളം ഒന്നുംതന്നെ പറഞ്ഞുകാണുന്നില്ല. ഈ രാജ്യം വളരെ വലുതും രൂഢമൂലവും ബഹുമുഖവുമായ വൻപ്രശ്നങ്ങളെ അഭിമുഖീകരിക്കുന്നതുമായ ഒന്നാണ്. ഭരണസംവിധാനം ഛിന്നഭിന്നമാണ്. സത്വര നടപടികൾ കൈക്കൊള്ളേണ്ടതായുണ്ട്. വിവിധ തലങ്ങളിലുള്ള വ്യക്തികളും ഏജൻസികളുമാണ് പരിപാടികൾ നടപ്പിലാക്കുന്നത്. അവയുടെ നടത്തിപ്പിൽ ചില അതിക്രമങ്ങൾ എല്ലായ്പ്പോഴും ഒഴിവാക്കാൻ സാധിച്ചു എന്നു വരുന്നതല്ല. യഥാസമയത്തു് അവ ശ്രദ്ധയിൽ പെടാറുമില്ല. ഏതെങ്കിലും വ്യക്തിക്ക് അന്യായമായി ബുദ്ധിമുട്ടുകൾ നേരിട്ടിട്ടുണ്ടെങ്കിൽ ഞാൻ പരസ്യമായി ഖേദം പ്രകടിപ്പിച്ചിട്ടുണ്ട്. അന്വേഷണത്തിന്റെ അംഗീകൃത ലക്ഷ്യം ഭാവിയിൽ അധികാര ദുരുപയോഗം തടയുക എന്നതാണെങ്കിൽ, അടിയന്തിരാവസ്ഥയ്ക്കു മുമ്പ് രാഷ്ട്രത്തിൽ താറുമാറായ സ്ഥിതിഗതികൾ സൃഷ്ടിച്ച സാഹചര്യങ്ങളെക്കുറിച്ചും അന്വേഷണം നടത്തുകയും, വീണ്ടും അങ്ങനെ സംഭവിക്കാതിരിക്കാൻ അനുവദിക്കാതിരിക്കുകയും ചെയ്യേണ്ടതിനും തുല്യ പ്രാധാന്യമുണ്ട്. അടിയന്തിരാവസ്ഥയ്ക്കു മുമ്പുള്ള രണ്ടു വർഷം രാജ്യം ഗുരുതരമായ പ്രതിസന്ധിഘട്ടത്തിലായിരുന്നു. ഞങ്ങളുടെ നിയന്ത്രണത്തിനതീതമായ, പ്രധാനമായും ആഭ്യന്തരവും അന്താരാഷ്ട്രീയവുമായ, കാരണങ്ങളാൽ സാമ്പത്തികസ്ഥിതി മോശമായിട്ടുണ്ടായിരുന്നു. തല്പരകക്ഷികളും സംഘങ്ങളും തങ്ങളുടെ പ്രയോജനത്തിനുവേണ്ടി സ്ഥിതിഗതികൾ കൂടുതൽ വഷളാക്കാൻ ആഗ്രഹിച്ചിരുന്നു. വെറുപ്പും പ്രാദേശികവും സങ്കുചിതവുമായ വികാരങ്ങളും വർദ്ധിപ്പിക്കുന്നതിനു വേണ്ടി അഭിപ്രായസ്വാതന്ത്ര്യം ഉപയോഗപ്പെടുത്തുകയുണ്ടായി. ഉത്കൃഷ്ടവിദ്യാഭ്യാസസ്ഥാപനങ്ങൾ രാഷ്ട്രീയ ഉപജാപങ്ങളുടെ ഉത്ഭവസ്ഥാനങ്ങളാക്കി മാററുകയുണ്ടായി. നിസ്സാരമായ കാരണങ്ങൾക്കു് പൊതുമുതൽ നശിപ്പിക്കപ്പെട്ടു. ഇപ്പോഴത്തെ ക്യാബിനററിലെ ഒരു മന്ത്രി അഭിമാനപൂർവ്വം ഇപ്രകാരം അവകാശപ്പെട്ടതായി പറയപ്പെടുന്നു. ''കഴിഞ്ഞ നവംബറിൽ (1975) കർണ്ണാടക സംസ്ഥാനത്തു മാത്രമായി ഞങ്ങൾ 52 തീവണ്ടികൾ പാളംതെററുന്നതിനിടയാക്കി.'' ദേശീയ ജീവിതം സ്തംഭിപ്പിക്കുന്നതിനുള്ള ശ്രമമായിരുന്നു നടന്നുവന്നതു്. ജനാധിപത്യവിരുദ്ധമായ മാർഗ്ഗങ്ങളിലൂടെ ഗുജറാത്തു് അസംബ്ലി പിരിച്ചു

വിടാൻ നിർബ്ബന്ധിതമായി. നിയമപ്രകാരം തെരഞ്ഞെടുക്കപ്പെട്ട നിയമസഭാംഗങ്ങളെ മർദ്ദിക്കുകയും നിയമസഭാംഗത്വം രാജിവെയ്ക്കുന്നതിനുവേണ്ടി അവരെ ഭീഷണിപ്പെടുത്തുകയുമുണ്ടായി.

അലഹബാദ് ഹൈക്കോടതിവിധിയെ ആശ്രയിച്ചുകൊണ്ട് ജനാധിപത്യത്തിന്റെയും സദാചാരത്തിന്റെയും പേരിൽ എന്റെ രാജി ആവശ്യപ്പെടുകയുണ്ടായി. എന്നാൽ ആ സദാചാരം എന്തായിരുന്നു? ജനാധിപത്യം ഇതിലെങ്ങനെയാണ് കടന്നുവന്നത്? എന്തെങ്കിലും പറയാനുണ്ടെങ്കിൽ സദാചാരപരമായ പരിഗണനകൾ എന്റെ ഭാഗത്തുതന്നെയായിരുന്നു എന്നതാണ്. കാരണം, എനിക്കെതിരെ സദാചാരദോഷം ധ്വനിക്കുന്ന ഒന്നുംതന്നെ ഹൈക്കോടതി കണ്ടെത്തിയിരുന്നില്ല. നിയമപരമായി സാങ്കേതികവശത്തിന്റെ പേരിലായിരുന്നു കേസിൽ ഞാൻ പരാജയപ്പെട്ടത്. ഏററവും വലിയ കോടതിയിൽ ഹൈക്കോടതിവിധി പുനഃപരിശോധനയ്ക്കു സമർപ്പിക്കാനുള്ള അവകാശവും നിയമം എനിക്കു നല്കിയിരുന്നു. എന്നെ ഘെരാവോ ചെയ്യുന്നതിലൂടെയും, പട്ടാളത്തിനും പോലീസിനും കലഹമുണ്ടാക്കാൻ ആഹ്വാനം നൽകുകയുംവഴി ഭൂരിപക്ഷകക്ഷിയുടെ നിയമപ്രകാരം തെരഞ്ഞെടുക്കപ്പെട്ട ഒരു നേതാവിനെ നീക്കം ചെയ്യാൻ ശ്രമിക്കുന്നത് അറിയപ്പെടുന്ന ഏതൊരു ജനാധിപത്യതത്വങ്ങളുടേയും പേരിൽ ന്യായീകരിക്കാൻ കഴിയുകയില്ല. 1975 ജൂലൈ മാസത്തിനുമുമ്പ് ഇന്ത്യയിലുണ്ടായിരുന്ന താറുമാറായ സ്ഥിതിവിശേഷത്തിനു സമാനമായ ഒരു സ്ഥിതിവിശേഷമാണ് ഫ്രാൻസിൽ 1958-ൽ ഡിഗോൾ അധികാരത്തിൽവന്ന സമയത്ത് നിലവിലിരുന്നത്. ഇത് കൈകാര്യം ചെയ്യുന്നതിന് ഡിഗോൾ കൈക്കൊണ്ട മുഖ്യ നടപടികൾ ഭരണഘടനാപരമായ പരിഷ്കാരങ്ങളും ഭരണഘടനയിൽ 16-ാം വകുപ്പ് ഉൾക്കൊള്ളിച്ചതുമാണ്. ആസന്നമായിരുന്ന നാശത്തിൽനിന്ന് ഇന്ത്യയ്ക്ക് കരകയറണമായിരുന്നുവെങ്കിൽ എന്റെ ഗവണ്മെൻറിന് ഭരണഘടനയിലെ അടിയന്തിരാവസ്ഥ സംബന്ധിച്ച വ്യവസ്ഥകൾ കൈക്കൊള്ളേണ്ടത് എത്രകണ്ട് ആവശ്യമായിത്തീർന്നിരുന്നുവെന്നു കാണിക്കാൻ ഈ വസ്തുത വളരെയേറെ സഹായിക്കും. ''ഭരണഘടനാവിധേയമായ ഗവണ്മെൻറ് അധികാരികളുടെ ക്രമമായ പ്രവർത്തനത്തിന് വിഘ്നം നേരിടുമ്പോൾ റിപ്പബ്ലിക്കിന്റെ രാഷ്ട്രപതിക്ക് ക്രമസമാധാനം പുനഃസ്ഥാപിക്കുന്നതിനുവേണ്ടി സാഹചര്യങ്ങളാവശ്യപ്പെടുന്ന നടപടികൾ കൈക്കൊള്ളാവുന്നതാണെന്ന്'' പുതിയ വകുപ്പ്, മററ പല കാര്യങ്ങളുടേയും കൂട്ടത്തിൽ, വ്യവസ്ഥ ചെയ്തിട്ടുണ്ട്.

''ജനാധിപത്യ വ്യവസ്ഥിതിയിലൂടെ തെരഞ്ഞെടുക്കപ്പെട്ട ഒരു ഗവണ്മെൻറിന് അതിന്റെ നയങ്ങളേയും തീരുമാനങ്ങളേയും കുറിച്ച് പിന്നീടു വരുന്ന ഒരു ഗവണ്മെൻറ് നടത്തുന്ന രാഷ്ട്രീയ പ്രചോദിതമായ സൂക്ഷ്മാന്വേഷണത്തിന്റെ ഭീതിയിൽ കഴിയേണ്ടിവരുകയാണെങ്കിൽ, അതിന്

കാര്യക്ഷമമായി പ്രവർത്തിക്കുക അസാദ്ധ്യമായിരിക്കുമെന്ന കാര്യവും ഓർമ്മിക്കേണ്ടതുണ്ട്.''

അടിയന്തിരാവസ്ഥാപ്രഖ്യാപനത്തിലേയ്ക്കു നയിച്ച സാഹചര്യങ്ങളെ കുറിച്ചുള്ള കേസിന്റെ ഒന്നാം ഘട്ടത്തിലുള്ള വിചാരണക്കമ്മീഷൻ 1975 ഡിസംബർ 5-ാം തീയതി മുതൽ നടത്താനിരുന്നപ്പോൾ, കമ്മീഷൻ ശ്രീമതി ഗാന്ധിക്ക് മറൊരു ക്ഷണക്കത്തയയ്ക്കുകയുണ്ടായി. ശ്രീമതി ഗാന്ധി 1977 ഡിസംബർ 2-ാം തീയതി ഇതിന് മറുപടി അയച്ചു. അവരുടെ മറുപടി യിലെ പ്രസക്ത ഭാഗങ്ങൾ താഴെ കൊടുക്കുന്നു:

''അടിയന്തിരാവസ്ഥാപ്രഖ്യാപനം ബഹുമാനപ്പെട്ട ഈ കമ്മീഷന്റെ അഭിപ്രായത്തിൽ ഒരു അതിക്രമമായിരിക്കാമെന്നും, അതുകൊണ്ട് അതേക്കു റിച്ച് ഒരു അന്വേഷണമാവശ്യമാണെന്നുമുള്ള കാര്യം ബഹുമാനപ്പെട്ട ഈ കമ്മീ ഷന്റെ അധികാരപരിധിയിൽ, വാസ്തവത്തിൽ, വരുന്നില്ല. രാഷ്ട്രപതി നട ത്തിയ അടിയന്തിരാവസ്ഥാപ്രഖ്യാപനം ഭരണഘടനാപരമായ ഒരു നടപടി യായിരുന്നു. അത് ക്യാബിനററ് അംഗീകരിക്കുകയും പാർലിമെന്റിന്റെ ഇരുസഭകളും അതിന് ഭരണഘടനയുടെ 352 (2) വകുപ്പനുസരിച്ച് അംഗീ കാരം നൽകുകയും ചെയ്തിട്ടുണ്ട്. പാർല്ലിമെന്റിന്റെ അംഗീകാരം ലഭിച്ച ശേഷം രാഷ്ട്രീയ സ്വഭാവമുണ്ടായിരുന്ന പ്രഖ്യാപനം പാർല്ലിമെന്റിന്റെ ഒരു നിയമമായിത്തീർന്നു. അമേരിക്കയിൽ പ്രസിഡണ്ട് രാഷ്ട്രീയാധികാരം ഉപ യോഗിക്കുന്നത് ചോദ്യം ചെയ്യാൻ പാടില്ലാത്തതായി അംഗീകരിച്ചിട്ടുണ്ട്. മാർബറി-മാഡിസൺ കേസിൽ ചീഫ് ജസ്റ്റീസ് മാർഷൽ ഇങ്ങനെ അഭി പ്രായപ്പെടുകയുണ്ടായി:

''അമേരിക്കയുടെ ഭരണഘടനയനുസരിച്ച് പ്രസിഡണ്ടിന് ചില രാഷ്ട്രീയാ ധികാരങ്ങളുണ്ട്. ഇവ ഉപയോഗിക്കുന്നതിൽ അദ്ദേഹം സ്വന്തം വിവേ ചനബുദ്ധി ഉപയോഗിക്കേണ്ടതാണ്. അദ്ദേഹത്തിന് ഇക്കാര്യത്തിൽ രാജ്യത്തിനോടും സ്വന്തം മനഃസാക്ഷിയോടും മാത്രമേ ഉത്തരം പറയേണ്ട തുള്ളൂ............ ഈ വിഷയങ്ങൾ രാഷ്ട്രീയ സ്വഭാവമുള്ളവയാണ്. അവ രാഷ്ട്രത്തെ—വ്യക്തികളുടെ അവകാശങ്ങളെയല്ല—ബഹുമാനിക്കുന്നു. ഭരണ നിർവ്വഹണാധികാരിക്ക ആ അധികാരങ്ങൾ നല്ലിയിരിക്കുന്നതുകൊണ്ട്, ഭരണനിർവ്വഹണാധികാരിയുടെ തീരുമാനം നിർണ്ണായകമാണ്.''

''ഇന്ത്യൻ ഭരണഘടനയിൻ കീഴിൽ, മറിച്ച്, അടിയന്തിരാവസ്ഥാപ്രഖ്യാ പനം പാർല്ലിമെന്റിന്റെ അംഗീകാരത്തിന വിധേയമായിട്ടാണ്.''

''ഈ രാജ്യത്തെ ഒരധികാരിക്കും—അന്വേഷണക്കമ്മീഷൻ നിയമത്തിൻ കീഴിൽ നിയമിക്കുന്ന കമ്മീഷൻ ഉൾപ്പെടെ—പാർല്ലിമെന്റിന്റെ ഇത്തരമൊരു നിയമത്തെക്കുറിച്ച് വിധി പറയാൻ അവകാശമില്ല. രാഷ്ട്രീയ തീരു

മാനങ്ങളിൽ, നമ്മുടെ ഭരണഘടനയനുസരിച്ച് ഗവണ്മെൻറിന് പാർല്മി മെൻറിനോട്ട് മാത്രമേ ഉത്തരം പറയേണ്ടതുള്ളൂ. അടിയന്തിരാവസ്ഥാ പ്രഖ്യാപനം ഒരു അതിക്രമമായിരുന്നുവോ എന്ന നിർണ്ണയിക്കുന്നതിനുള്ള അധികാരം ബഹുമാനപ്പെട്ട ഈ കമ്മീഷൻ സ്വയം ഏറെറടുക്കുകയാണെങ്കിൽ അത് ഭരണഘടനാപരമായ സംവിധാനത്തെ കമ്മീഷൻ ഭേദഗതി ചെയ്യുകയാണെന്നു മാത്രമല്ല, പാർല്മിമെൻററി സ്വാതന്ത്ര്യത്തിന് നാശകരമായ ഭവിഷ്യത്തുകൾ വരുത്തിവെച്ചുകൊണ്ട് പാർല്മിമെൻറിൻെറ പരമാധികാരത്തിന്മേൽ കൈവെയ്ക്കൽ കൂടിയായിരിക്കും. ബഹുമാനപ്പെട്ട ഈ കമ്മീഷൻെറ പരാമർശവിഷയങ്ങൾകൂടി ഇത്തരമൊരു അന്വേഷണം നടത്തുന്നതിന് അധികാരപ്പെടുത്തുന്നില്ല. അടിയന്തിരാവസ്ഥക്കാലത്തോ, അതിനു തൊട്ടു മുമ്പുള്ള നാളുകളിലോ നടന്നതായി ആരോപിക്കപ്പെട്ടിട്ടുള്ള അതിക്രമങ്ങളിൽ മാത്രം അവ തികച്ചും ഒതുങ്ങി നിൽക്കുന്നു.

''എന്നാൽ, ഇതു കൂടാതെ മറെറാരു കാര്യംകൂടി ബഹുമാനപ്പെട്ട കമ്മീഷൻെറ ശ്രദ്ധയിൽ കൊണ്ടുവരാൻ ഞാൻ ആഗ്രഹിക്കുന്നു. കമ്മീഷൻെറ പരാമർശവിഷയങ്ങൾ പക്ഷപാതപരവും രാഷ്ട്രീയ പ്രചോദിതവുമാണെന്നും, അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തിനിടയാക്കിയ സാഹചര്യങ്ങളെക്കുറിച്ചു കൂടി അന്വേഷണം നടത്തേണ്ടതു് തുല്യ പ്രാധാന്യമർഹിക്കുന്നുവെന്നും ഞാൻ സമർപ്പിച്ചതിന്മേൽ കമ്മീഷൻ അതിൻെറ അഭിപ്രായം പുറപ്പെടുവിച്ചപ്പോൾ ഇപ്രകാരം പറയുകയുണ്ടായി:

''എന്നാൽ, ഞാൻ ഒരു കാര്യം ശ്രദ്ധയിൽ കൊണ്ടുവരാൻ ആഗ്രഹിക്കുന്നു. അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തെക്കുറിച്ചു മാത്രമേ എനിക്ക് താല്പര്യമുള്ളൂ; അതു് ഒരു അതിക്രമമാണൊ അല്ലയോ എന്നാണ് അന്വേഷിക്കാനുള്ളതു്. എൻെറ മുമ്പാകെയുള്ള വസ്തുതകളും സംഗതികളും പരിഗണിച്ചശേഷം അടിയന്തിരാവസ്ഥാപ്രഖ്യാപനം ഒരു അതിക്രമമായിരുന്നുവെന്ന് പ്രഥമദൃഷ്ട്യാ എനിക്ക് ബോദ്ധ്യം വരുകയാണെങ്കിൽ, ഒരു പരസ്യാന്വേഷണം നടത്തുന്നതാണ്. എന്നാൽ, ഇത്തരമൊരു അഭിപ്രായത്തിൽ എനിക്കെത്തിച്ചേരാൻ കഴിയുന്നില്ലെങ്കിൽ, ഇത്തരമൊരു അന്വേഷണം നടത്തുന്നതല്ല.''

''ബഹുമാനപ്പെട്ട കമ്മീഷൻെറ ഈ അഭിപ്രായം നിലനിറുത്താനാവാത്ത ഒന്നാണെന്ന് ഏററവും ബഹുമാനപൂർവ്വം ഞാൻ ബോധിപ്പിക്കുന്നു. ഒന്നാമതായി, അതു് ഇങ്ങനെ പറയുന്നതിനു തുല്യമാണ്. അന്വേഷണ പ്രക്രിയയിലൂടെ എന്നെ ശിക്ഷിക്കാൻ കഴിയുമെങ്കിൽ അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തെക്കുറിച്ച് ഒരന്വേഷണമുണ്ടായിരിക്കും. എന്നാൽ, അടിയ

ന്തിരാവസ്ഥ പ്രഖ്യാപിച്ചതിനെ ന്യായീകരിക്കുന്ന നടപടികൾ നടത്തിയിരുന്ന മററു ചിലരെ ശിക്ഷിക്കാനിടയുണ്ടെങ്കിൽ അന്വേഷണമൊന്നും ഉണ്ടായിരിക്കുകയില്ല. രണ്ടാമതായി, അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തിനു വളരെക്കാലം മുമ്പ്, നിയമപ്രകാരം കേന്ദ്രത്തിലും സംസ്ഥാനങ്ങളിലും തെരഞ്ഞെടുക്കപ്പെട്ട ഗവൺമെൻറുകളുടെ നിലനില്പിനു് ഒരു ഭീഷണിയായിത്തീർന്ന സംഭവങ്ങളുടേയും സാഹചര്യങ്ങളുടേയും വ്യാപ്തിയെക്കുറിച്ച് പൂർണ്ണമായി പരിഗണിക്കാതെ അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തെക്കുറിച്ച് ബഹുമാനപ്പെട്ട ഈ കമ്മീഷനു് എന്തെങ്കിലുമൊരു തീരുമാനമെടുക്കാൻ കഴിയുമെന്ന് വിഭാവന ചെയ്യാൻ പ്രയാസമാണ്.

ആ കാലയളവിൽ, പ്രത്യക്ഷമായും എൻെറ നേർക്കായിരുന്നു ആരോപണങ്ങളത്രയും. യഥാർത്ഥത്തിൽ, കേന്ദ്ര ഗവൺമെൻറിനെ ദുർബ്ബലമാക്കാനും അതിൻെറ സോഷ്യലിസ്ററ് പരിപാടികളേയും പുരോഗമനപരിപാടികളേയും തകിടം മറിക്കുന്നതിനും വേണ്ടി രാഷ്ട്രീയപ്രതിപക്ഷം കുറെയേറെ വർഷങ്ങളായി ഈ തന്ത്രം ഉപയോഗിച്ചു വരുകയായിരുന്നു, പഴയ സ്ഥിതിക്കെതിരെ പരിവർത്തനമെന്നതായിരുന്നു പ്രശ്നം. ഒരു വശത്ത് മതേതര ജനാധിപത്യ സോഷ്യലിസവും മറുവശത്ത് വർഗ്ഗീയ-മുതലാളിത്ത ശക്തികളും തമ്മിൽ ആധിപത്യത്തിനു വേണ്ടി മത്സരിക്കുകയായിരുന്നു. 1969-ലെ കോൺഗ്രസ്സ് വിഭജനം ഈ സംഘട്ടനത്തിനു് മൂർച്ചകൂട്ടി. ബാങ്ക് ദേശസാൽക്കരണവും അതുപോലുള്ള മററു നടപടികളും നിക്ഷിപ്ത താല്പര്യങ്ങളേയും സംരക്ഷിതാവകാശങ്ങളേയും ഇളക്കുകയും, നമ്മുടെ സമൂഹത്തിലെ ദരിദ്ര-ദുർബ്ബലവിഭാഗങ്ങൾക്ക് അവസരവും സഹായവും നൽകുകയും ചെയ്തു. ഇവ വൻതോതിൽ ജനപ്രീതി നേടുന്നതിനു കാരണമാക്കി. അതിൻെറ ഫലമായി പ്രത്യയശാസ്ത്രതലത്തിൽ വിജയകരമായി സമരം ചെയ്യാനാവുമെന്നുള്ള വർഗ്ഗീയ ശക്തികളുടേയും മുതലാളിത്തശക്തികളുടേയും എല്ലാ പ്രതീക്ഷകളും അററു പോവുകയുണ്ടായി. അതുകൊണ്ട് അവർ തങ്ങളുടെ മാർഗ്ഗങ്ങളിൽ മാററം വരുത്തി. ഇത്തരത്തിലുള്ള രാഷ്ട്രീയപ്രതിഭാസം ഇന്ത്യയ്ക്കു് ഒരു പ്രത്യേകതയായിരുന്നില്ല. ആധുനിക ചരിത്രം ഇത്തരം ഉദാഹരണങ്ങൾ കൊണ്ടു നിറഞ്ഞതാണ്.

രാഷ്ട്രീയ ശത്രുക്കളുടെ ഹീനമായ സ്വഭാവഹത്യാപ്രചരണവും കരിതേയ്ക്കലും ഇന്ത്യൻ രാഷ്ട്രീയത്തിൽനിന്നു് പ്രത്യയശാസ്ത്രപരമായ എല്ലാ വാദപ്രതിവാദങ്ങളും തുടച്ചുനീക്കി. 1971-ലെ ലോക്സഭാ തിരഞ്ഞെടുപ്പിലും പ്രതിപക്ഷം ഒരു ബദൽ സാമ്പത്തിക-സാമൂഹ്യ പരിപാടി മുന്നോട്ടു വച്ചില്ല. ഒന്നാമത്തെ ലക്ഷ്യമെന്ന നിലയ്ക്കു ഞാനായിരുന്നു അവരുടെ ആക്രമണത്തിൻെറ പ്രധാന കേന്ദ്രം. ആ പ്രക്രിയയിൽ സാധാരണ മനുഷ്യോചിതമായ അന്തസ്സു കൂടി നഷ്ടപ്പെടുകയുണ്ടായി. തെരഞ്ഞെടുപ്പിൽ അവർക്കു നേരിട്ട നിർണ്ണായക പരാജയം ജനാധിപത്യ പ്രക്രിയയിലുള്ള അവരുടെ വിശ്വാസം ഇല്ലാതാക്കി.

അതിൻശേഷം ചെറിയൊരു ഇടവേള ഉണ്ടായി. ആ കാലത്തു് ഏതെങ്കിലു മൊരു രാഷ്ട്രത്തിനു് നേരിടേണ്ടി വന്നതിൽവച്ച് ഏറ്റവും വലിയ വെല്ലുവിളി ഇന്ത്യ നേരിട്ടു. ബംഗ്ലാദേശിൽ നിന്നുണ്ടായ നൂറു ലക്ഷം അഭയാർത്ഥികളുടെ പ്രവാഹം, ആക്രമണവും തുടർന്നുണ്ടായ യുദ്ധവും,, രാജ്യവ്യാപകമായി മുമ്പൊങ്ങും ഉണ്ടായിട്ടില്ലാത്തവിധം അവരനുഭവപ്പെട്ട വരൾച്ച, എണ്ണപ്രതിസന്ധിയെ തുടർന്നു കൂടുതൽ വഷളായിത്തീർന്ന ആഗോള നാണ്യപ്പെരുപ്പ സമ്മർദ്ദം എന്നിവയും മററു ഘടകങ്ങളും ഏതൊരു സമ്പന്നവികസിത രാജ്യത്തിന്റേയും സാമ്പ ത്തികസന്തുലിതാവസ്ഥയെ തെററിക്കമായിരുന്നു. ഇന്ത്യ സ്വന്തം നിലനി ല്പിനുവേണ്ടി പൊരുതുകയായിരുന്നു. ഈ കാലഘട്ടത്തിലായിരുന്നു നമ്മുടെ ജനാ ധിപത്യസ്ഥാപനങ്ങളെ സ്തംഭിപ്പിക്കുന്നതിനുവേണ്ടി അന്നത്തെ പ്രതിപക്ഷം ഭരണഘടനയ്ക്കു നിരക്കാത്ത മാർഗ്ഗങ്ങളവലംബിച്ചതു്. ഇതിനു മുമ്പത്തെ എന്റെ പ്രസ്താവനയിൽ ഞാൻ വിശദീകരിച്ചതുപോലെ ദേശീയ ജീവിതത്തിന്റെ ഒരൊററ മേഖലപോലും തടസ്സപ്പെടുത്താൻ ശ്രമിക്കാതിരുന്നതായി ഉണ്ടായിരു ന്നില്ല.

''നിയമവിധേയമായി തെരഞ്ഞെടുക്കപ്പെട്ട ഗവണ്മെന്റുകളുടേയും നിയ മസഭകളുടേയും നേരെ ആക്രമണങ്ങളഴിച്ചുവിടാൻ വേണ്ടി നമ്മുടെ ജനങ്ങളുടെ പല വിഭാഗങ്ങളുടേയും അനിവാര്യമായ ദുരിതങ്ങളെ ചൂഷണം ചെയ്യുകയു ണ്ടായി. ഗുജറാത്തു്അസംബ്ലി രൂപീകരിച്ച് ഏതാനും മാസങ്ങൾ മാത്രം കഴിഞ്ഞയുടനെ അതു് പിരിച്ചുവിടുന്നതിനിടയാക്കിയ സാഹചര്യങ്ങൾ ഞങ്ങൾക്ക് മറക്കാനാവില്ല.

''രാജ്യത്തു് നിലനിന്ന ഈ രാഷ്ട്രീയാന്തരീക്ഷത്തിലാണു് അല്ല ഹബാദ്ഹൈക്കോടതിയുടെ വിധി പ്രസ്താവിക്കപ്പെട്ടതും, എനിക്കെ തിരെ രാഷ്ട്രീയവൈരി ഇളക്കിവിടുന്നതിനുവേണ്ടി പ്രതിപക്ഷം അതു് മുത ലെടുത്തതും. തൊട്ടു മുന്നിലുള്ള ലക്ഷ്യം ഞാനായിരുന്നുവെങ്കിലും കോൺ ഗ്രസ്സ് ഗവണ്മെൻറിനെ മാററുകയും ഭരണഘടനയ്ക്കു നിരക്കാത്ത മാർഗ്ഗങ്ങളി ലൂടെ അധികാരം പിടിച്ചെടുക്കുകയുമായിരുന്നു യഥാർത്ഥ ഉദ്ദേശം. അക്രമ ങ്ങളും തെരുവുകളിലെ പ്രകടനങ്ങളും വഴിയും, നിയമം ലംഘിക്കാൻ പട്ടാ ളത്തിനേയും പോലീസിനേയും പ്രേരിപ്പിക്കുന്നതുവഴിയും, നിയമപ്രകാരം തെരഞ്ഞെടുക്കപ്പെട്ട ഒരു ഗവണ്മെൻറിനെ തറപററിക്കാൻ അനുവദിക്കാമെ ങ്കിൽ, രാഷ്ട്രത്തിന്റെ ജനാധിപത്യ ചട്ടക്കൂട് തകർന്നുപോകും. 1958–ൽ ഭരണഘടനാപരമായ പരിഷ്കാരങ്ങൾക്കുള്ള കേസ്സുകൊണ്ടുവന്നപ്പോൾ, ഫ്രഞ്ചു പ്രധാനമന്ത്രി ഗല്ലാർഡ് ഇപ്രകാരം പറയുകയുണ്ടായി: ''ഭൂരിപക്ഷത്തിന്റെ നിശ്ചയപ്രകാരം അധികാരം കൈവശം വയ്ക്കുന്നവർ അവർ വഹിക്കുന്ന ഉത്ത രവാദിത്വങ്ങൾക്ക തുല്യമായ അധികാരം അനുഭവിക്കുന്നില്ലെങ്കിൽ ഫലത്തിൽ ജനാധിപത്യമെന്നതു് അരാജകത്വം മാത്രമായിരിക്കും.''

''അടിയന്തിരാവസ്ഥ പ്രഖ്യാപിക്കുന്നതിനുള്ള എന്റെ ഉദ്ദേശം സംശയിക്കപ്പെടുമെന്ന ഭയംകൊണ്ടുമാത്രം ആസന്നമായ നാശം ഇല്ലാതാക്കാൻ ഈ രാജ്യത്തിന്റെ പ്രധാനമന്ത്രിയെന്ന നിലയിൽ എനിക്കുള്ള ഉത്തരവാദിത്വം ത്യജിക്കാൻ എനിക്കു കഴിഞ്ഞില്ല. ഒരു രാഷ്ട്രത്തിന്റെ ജനാധിപത്യസ്ഥാപനങ്ങളുടെ പ്രവർത്തനം പ്രത്യേക പ്രയോജനത്തിനുവേണ്ടി തടയുമ്പോൾ അപ്പോഴത്തെ ഗവണ്മെന്റ് ആ വെല്ലുവിളി നേരിടാൻവേണ്ടി തയ്യാറാവുന്നതുവഴി ചില വ്യക്തികളുടെ അല്പം ചില സ്വാതന്ത്ര്യങ്ങൾക്ക് കോട്ടം തട്ടിയെന്നു വരാം. അടിയന്തിരാവസ്ഥാപ്രഖ്യാപനത്തിന് അധികാരം നൽകുന്ന 352-ാം വകുപ്പിന്റെ പിന്നിലുള്ള യുക്തി വാസ്തവത്തിൽ അതാണ്. ഉരിതങ്ങളുണ്ടാക്കുന്നതിനുദ്ദേശിച്ചുകൊണ്ടായിരുന്നില്ല അടിയന്തിരാവസ്ഥ ഏർപ്പെടുത്തിയത്. അനുചിതമായി എന്തെങ്കിലും പ്രയാസങ്ങൾക്ക് ഞാൻ ഖേദം പ്രകടിപ്പിക്കുകയും ചെയ്തിട്ടുണ്ട്.

ഇപ്പോഴത്തെ പ്രധാനമന്ത്രി ശ്രീ. മൊറാർജി ദേശായി ''ആർക്കും പരിപൂർണ്ണാവകാശം എന്നൊന്നില്ലെന്ന്'' ഈയിടെ രാജ്യസഭയിൽ ചെയ്ത പ്രസ്താവനയിലേയ്ക്ക് ബഹുമാനപ്പെട്ട കമ്മീഷന്റെ ശ്രദ്ധ ക്ഷണിക്കുന്നത് അസ്ഥാനത്തായിരിക്കുകയില്ല. ''സമൂഹത്തിന്റെ മൊത്തം അവകാശങ്ങൾക്കു വിധേയമാണ് ഓരോ അവകാശവും, മൊത്തം സമൂഹത്തിന്റെ അവകാശങ്ങൾ അപകടത്തിലാണെങ്കിൽ, ആ അപകടം തടയുന്നതിന് നടപടികളെടുക്കാൻ ഗവണ്മെന്റിന് ബാദ്ധ്യതയുണ്ട്.''

''ഈ സാഹചര്യങ്ങളിൽ, കമ്മീഷൻ അതിന്റെ അന്വേഷണത്തിന്റെ വ്യാപ്തിയും സാദ്ധ്യതയും നിശ്ചയിക്കുന്നതിന് ചില തീയതികൾ മുൻകൂട്ടി നിശ്ചയിച്ചത് യാഥാർത്ഥ്യത്തിനു വിരുദ്ധമാണ്. 1975 ജൂൺ 12-ാം തീയതിയിലെ അലഹബാദ് ഹൈക്കോടതി വിധിയും, ജൂൺ 24-ാം തീയതി സുപ്രീം കോടതി നൽകിയ സോപാധിക സ്റ്റേയും കാരണമാണ് അടിയന്തിരാവസ്ഥ വ്യക്തിപരമായ കാരണങ്ങളാൽ—അതായത്, നിയമനത്തിനു നിരക്കാത്ത മാർഗ്ഗങ്ങൾ വഴി വിധി മറികടക്കുന്നതിനും ഭരണഘടന അനുവദിക്കാത്ത മാർഗ്ഗങ്ങൾവഴി, എന്റെ പ്രധാനമന്ത്രിപദം നിലനിറുത്തുന്നതിനും വേണ്ടി —പ്രഖ്യാപിച്ചതെന്ന് ഇന്നത്തെ കേന്ദ്രഗവണ്മെന്റിലെ അംഗങ്ങൾ അടിക്കടി വിളംബരം ചെയ്തുകൊണ്ടാണിരുന്നത്. എന്റെ രാഷ്ട്രീയശത്രുക്കൾ പറഞ്ഞു പരത്തിയ സിദ്ധാന്തം കമ്മീഷൻ എടുത്തുകാണിക്കുകയാണു ചെയ്തതെന്ന് അങ്ങേയററത്തെ ബഹുമാനപൂർവ്വം എനിക്കു ചൂണ്ടിക്കാണിക്കേണ്ടതുണ്ട്.

മുൻകൂട്ടി നിശ്ചയിച്ച കാലയളവിന്റെ മൂശയിൽ അന്വേഷണം വാർത്തെടുക്കുന്നതിനു ശ്രമിക്കുന്നതുവഴി, ഈ മൂശക്കനുസൃതമായിട്ടായിരിക്കും തെളിവു

കാം ലഭിക്കുന്നത്. അങ്ങനെ പരിശോധിച്ചു നോക്കാതെ ലഭിക്കുന്ന ഇത്തരം കാര്യങ്ങൾക്ക്, അവ ശരിയായ തെളിവാണെന്നു കാണിക്കാൻവേണ്ടി, മറ പ്രകാരം പ്രചരണം നൽകിക്കൊണ്ടുമിരിക്കും. അതു് എൻെറ എളിയ അഭി പ്രായത്തിൽ നീതിയുടെ ആവശ്യങ്ങളെ പരാജയപ്പെടുത്തും.''

കമ്മീഷൻ ആവശ്യപ്പെട്ടതനുസരിച്ചു്, ഇന്ത്യാ ഗവണ്മെൻറിൻെറ 1961-ലെ (ട്രാൻസാക്ഷൻ ഓഫ് ബിസിനസ്സ്) നിയമങ്ങളുടെ പ്രസക്ത ഭാഗങ്ങളും ക്യാബിനററ് സെക്രട്ടേറിയററ് ഈ കമ്മീഷൻെറ ശ്രദ്ധയിൽ പെടു ത്തുകയുണ്ടായി. ഈ നിയമങ്ങളിലെ നിയമം 7 ഇപ്രകാരമാണ്:

''ഇന്ത്യാ ഗവണ്മെൻറിൻെറ 1961-ലെ ട്രാൻസാക്ഷൻ ഓഫ് ബിസി നസ്സ് നിയമങ്ങളുടെ രണ്ടാം പട്ടികയിലെ വകുപ്പ് ഡി (എ) താഴെ പറയുന്ന പ്രകാരമാണ്:

''ഡി. (എ)-ഭരണഘടനയുടെ 352 മുതൽ 360 വരെയുള്ള വകുപ്പുക ളിൻകീഴിൽ ഒരു അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തേയും അതുമായി ബന്ധ പ്പെട്ട വിഷയങ്ങളേയും സംബന്ധിച്ച കേസുകളും.''

മേല്പറഞ്ഞ നിയമത്തിൻെറ വെളിച്ചത്തിൽ, അതേ ട്രാൻസാക്ഷൻ ഓഫ് ബിസിനസ്സ് നിയമങ്ങളിലെ നിയമം 12 ഉപയോഗിച്ച് ഈ വ്യവസ്ഥ എങ്ങനെ മറികടക്കാൻ കഴിഞ്ഞുവെന്ന കാര്യം മനസ്സിലാകുന്നില്ല. ഇന്ത്യാ ഗവണ്മെൻറിൻെറ ട്രാൻസാക്ഷൻ ഓഫ് ബിസിനസ്സ് നിയമങ്ങ ളിലെ നിയമം 12 ഇപ്രകാരമാണ്:

''12. നിയമങ്ങളിൽനിന്നുള്ള വ്യതിചലനം: ഏതെങ്കിലുമൊരു കേസിലോ അല്ലെങ്കിൽ കൂട്ടായ കേസുകളിലോ പ്രധാനമന്ത്രിക്ക് അദ്ദേഹം അത്യാവശ്യമെന്നു കരുതുന്ന തോതിൽ ഈ നിയമങ്ങളിൽനിന്നുള്ള വ്യതി ചലനമോ അവഗണിക്കലോ അനുവദിക്കാവുന്നതാണ്.''

ഈ സന്ദർഭത്തിൽ, ട്രാൻസാക്ഷൻ ഓഫ് ബിസിനസ്സ് സംബന്ധിച്ച് ക്യാബിനററ് സെക്രട്ടേറിയററ് നൽകിയ താഴെക്കൊടുക്കുന്ന വിവരത്തിനു് ഈ പ്രശ്നത്തിൽ പ്രസക്തിയുണ്ട്:

''ട്രാൻസാക്ഷൻ ഓഫ് ബിസിനസ്സുനിയമങ്ങളും അലോക്കേഷൻ ഓഫ് ബിസിനസ്സ് നിയമങ്ങളും അനുസരിച്ചാണ് ഇന്ത്യാ ഗവണ്മെൻറിൻെറ കാര്യനിർവ്വഹണം നടത്തുന്നത്, ഭരണഘടനയുടെ 77-ാം വകുപ്പനുസരി ച്ചാണ് ഈ രണ്ടു് നിയമങ്ങളും വിളംബരം ചെയ്യിട്ടുള്ളതു്. അലോക്കേഷൻ

ഓഫ് ബിസിനസ്സ് നിയമങ്ങളുടെ ഒന്നാം പട്ടികയിൽ പ്രത്യേകം നിർദ്ദേശിച്ചിട്ടുള്ള മന്ത്രികാര്യാലയങ്ങളിലും, വകുപ്പുകളിലും, സെക്രട്ടേറിയററുകളിലും, ഓഫീസുകളിലുമായി ഗവണ്മെൻറിൻെറ കാര്യനിർവ്വഹണം നടത്തണമെന്ന് അലോക്കേഷൻ ഓഫ് ബിസിനസ്സ് നിയമങ്ങൾ വ്യവസ്ഥ ചെയ്യുന്നു. ഈ നിയമങ്ങളുടെ രണ്ടാം പട്ടികയിൽ വിവിധ വകുപ്പുകൾക്ക് വിവിധ വിഷയങ്ങൾ വീതിച്ചു കൊടുക്കുന്നതിനെക്കുറിച്ച് പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ട്. പ്രധാനമന്ത്രിയുടെ ഉപദേശപ്രകാരം രാഷ്ട്രപതിക്ക് വിവിധ വകുപ്പുകൾ തമ്മിൽ വിഷയങ്ങൾ വീതിച്ചുകൊടുക്കുന്നതിൽ മാററം വരുത്താമെങ്കിലും ഒരു പ്രത്യേക മന്ത്രികാര്യാലയത്തിന് നൽകിയിട്ടുള്ള ഏതെങ്കിലും വിഷയത്തിൻെറ നടത്തിപ്പ് പ്രധാനമന്ത്രിയുടെ സെക്രട്ടേറിയററ് ഏറെറടുക്കുന്നതിന് വ്യവസ്ഥ ചെയ്യുന്ന ഒന്നും തന്നെ ഈ നിയമങ്ങളിലുള്ളതായി തോന്നുന്നില്ല.

ആഭ്യന്തര മന്ത്രികാര്യാലയത്തിനു താഴെ 27-ാം നമ്പരിൽ രേഖപ്പെടുത്തിയിട്ടുള്ളതനുസരിച്ച്, ഭരണഘടനയുടെ അടിയന്തിരാവസ്ഥ സംബന്ധിച്ച വ്യവസ്ഥകളെ (സാമ്പത്തിക അടിയന്തിരാവസ്ഥ അല്ലാത്തുള്ള) കുറിച്ചുള്ള കാര്യങ്ങൾ ആഭ്യന്തരവകുപ്പ് കൈകാര്യം ചെയ്യേണ്ടതാണ്. ഇതും ട്രാൻസാക്ഷൻ ഓഫ് ബിസിനസ്സ് നിയമങ്ങളിലെ നിയമം മൂന്നും ഒന്നിച്ച് നോക്കുമ്പോൾ അടിയന്തിരാവസ്ഥാവ്യവസ്ഥകൾ സംബന്ധിച്ച എല്ലാ കാര്യങ്ങളും—അടിയന്തിരാവസ്ഥാപ്രഖ്യാപനം സംബന്ധിച്ച കേസുകൾ ക്യാബിനററിനു മുമ്പാകെ കൊണ്ടുവരുന്നുകൊണ്ട്—കൈകാര്യം ചെയ്യേണ്ടതു് ആഭ്യന്തര വകുപ്പിലായിരിക്കണമെന്ന് വ്യവസ്ഥയുള്ളതായിക്കാണാം.

കേസ്സുകൾ ക്യാബിനററിനു സമർപ്പിക്കുന്നതിനുള്ള സാധാരണ നടപടിക്രമം ബന്ധപ്പെട്ട മന്ത്രികാര്യാലയം ക്യാബിനററിനുവേണ്ടി ക്യാബിനററ് സെക്രട്ടേറിയററിന് ഒരു കുറിപ്പ് അയയ്ക്കണം എന്നതാണ്. ഈ കുറിപ്പിൽ ക്യാബിനററിൻെറ അംഗീകാരം ആവശ്യമായ നിർദ്ദേശം ഉണ്ടായിരിക്കും. കുറിപ്പിന് ബന്ധപ്പെട്ട മന്ത്രിയുടെ അംഗീകാരം ഉണ്ടായിരിക്കണം. അതിനു ശേഷം നിർദ്ദേശം ക്യാബിനററിനു സമർപ്പിക്കും. ക്യാബിനററ് അംഗീകാരം നൽകുകയാണെങ്കിൽ ക്യബിനററ്സെക്രട്ടേറിയററ് ആ വിവരം മന്ത്രികാര്യാലയത്തിനെ അറിയിക്കും. സമയം കുറവാണെങ്കിൽ, ട്രാൻസാക്ഷൻ ഓഫ് ബിസിനസ്സ് നിയമങ്ങളിലെ നിയമം 12 അനുസരിച്ച് ക്യാബിനററ് സെക്രട്ടേറിയററ് പ്രധാനമന്ത്രിയുടെ അംഗീകാരം നേടുകയും അതിനു ശേഷം നിർദ്ദേശവുമായി മുന്നോട്ടുപോകാൻ ബന്ധപ്പെട്ട മന്ത്രികാര്യാലയത്തെ അധികാരപ്പെടുത്തുകയും ചെയ്യുന്നു.

ഭരണഘടനയിലെ അടിയന്തിരാവസ്ഥാവ്യവസ്ഥകൾ സംബന്ധിച്ച ജോലികൾ ആഭ്യന്തരവകുപ്പിന് നൽകിയിട്ടുള്ളതുകൊണ്ട് അടിയന്തിരാ

വസ്ഥാ പ്രഖ്യാപനം സംബന്ധിച്ച നിർദ്ദേശങ്ങൾ ആരംഭിക്കേണ്ടതു് ആ വകുപ്പിൽനിന്നുമാണ്, ഇൻറലിജൻസ് ബ്യൂറോ, കരുതൽ തടങ്കൽ, ദേശീയോദ്ഗ്രഥനം എന്നീ വിഷയങ്ങളും കൈകാര്യം ചെയ്യുന്നതു് ആഭ്യന്തരവകുപ്പായതുകൊണ്ട്, ആഭ്യന്തര കഴപ്പങ്ങളുടെ അടിസ്ഥാനത്തിൽ അടിയന്തിരാവസ്ഥ പ്രഖ്യാപിക്കുമ്പോഴം ഇതു് പ്രത്യേകിച്ച ബാധകമാണ്. ക്രമസമാധാനനില സംബന്ധിച്ച കാര്യങ്ങളിൽ ആഭ്യന്തരവകപ്പാണ് സംസ്ഥാന ഗവൺമെൻറുകളുമായി ഇടപെട്ടുകൊണ്ടിരിക്കുന്നതു്. എന്നാൽ, ജൂൺ 25-ാം തീയതി പുറപ്പെടുവിച്ച അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തെ സംബന്ധിച്ചിടത്തോളം ക്യാബിനററ് സെക്രട്ടേറിയററിനു് ആഭ്യന്തരവകുപ്പിൽനിന്നു് യാതൊരു നിർദ്ദേശവും ലഭിച്ചിരുന്നില്ല.

പാക്കിസ്ഥാനുമായി 1971-ൽ ഒരു യുദ്ധം നടത്തിക്കൊണ്ടിരുന്നപ്പോഴം പോലും ട്രാൻസാക്ഷൻ ഓഫ് ബിസിനസ്സ് നിയമങ്ങളിലെ നിയമം 12 ഉപയോഗിക്കാതെയാണു് അടിയന്തിരാവസ്ഥാ പ്രഖ്യാപനം നടത്തിയതെന്ന കാര്യം ഇവിടെ ചൂണ്ടിക്കാണിക്കാവുന്നതാണ്. ആഭ്യന്തരവകുപ്പിൽനിന്നു് സമ്മതം വാങ്ങിയശേഷം മന്ത്രിസഭാംഗങ്ങളുടെ ക്രമാനുസൃതമായ ഒരു യോഗം വിളിച്ചുകൂട്ടിയിട്ടാണ് അന്നു് പ്രഖ്യാപനം പുറപ്പെടുവിച്ചതു്. പ്രഖ്യാപനം നടത്തുന്നതിനു് അധികാരപ്പെടുത്തുന്ന വിവരം ക്യാബിനററ് സെക്രട്ടറി ആഭ്യന്തര വകുപ്പിനെ അറിയിക്കുകയാണുണ്ടായതു്. അതിനു ശേഷമാണു രാഷ്ട്രപതിയുടെ വിളംബരം പുറപ്പെടുവിച്ചതു്.

1971-ൽ പ്രഖ്യാപിച്ച ഒരു അടിയന്തിരാവസ്ഥ നിലവിലിരിക്കെ ഒരു പ്രധാനമന്ത്രിയുടെ ഉപദേശമനുസരിച്ചു് അടിയന്തിരാവസ്ഥ പ്രഖ്യാപിക്കുന്നതിനിടയാക്കിയ സാഹചര്യങ്ങളിൽനിന്നു് അടിയന്തിരാവസ്ഥ ഏർപ്പെടുത്തുന്നതിനുള്ള തീരുമാനം പ്രധാനമന്ത്രിയുടേതു മാത്രമാണെന്ന കാര്യത്തിൽ ഒട്ടും സംശയമില്ല. ഒരു അടിയന്തിരാവസ്ഥാ പ്രഖ്യാപനം നടത്തണമെന്നു് രാഷ്ട്രപതിയെ ഉപദേശിക്കുന്നതിനുള്ള നിർദ്ദേശത്തെക്കുറിച്ചു് ആഭ്യന്തരവകുപ്പു മന്ത്രി ശ്രീ. ബ്രഹ്മാനന്ദ റെഡ്ഡിയൊഴികെ ശ്രീമതി ഗാന്ധിയുടെ ക്യാബിനററ് മന്ത്രിമാരിൽ മററാരും തന്നെ അറിഞ്ഞിരുന്നുപോലുമില്ല. ആഭ്യന്തരവകുപ്പു മന്ത്രി ശ്രീ. ബ്രഹ്മാനന്ദ റെഡ്ഡിയോടുകൂടിപ്പോലും ഇക്കാര്യത്തെക്കുറിച്ചു് കൂടിയാലോചന നടത്തിയില്ല. അടിയന്തിരാവസ്ഥ പ്രഖ്യാപിക്കുന്നതിനുള്ള ഉപദേശം രാഷ്ട്രപതിക്കു നൽകുന്നതിനു മുമ്പു് അദ്ദേഹത്തെ വിവരം അറിയിക്കുക മാത്രമാണുണ്ടായതു്. ശ്രീമതി ഗാന്ധിയുടെ തീരുമാനം അറിയിക്കുകയും കരടു പ്രഖ്യാപനം രാഷ്ട്രപതിക്കു് അയയ്ക്കുന്നതിനുവേണ്ടിയുള്ള ഒരു കത്തു് ഒപ്പിട്ടു വാങ്ങുന്നതിനും വേണ്ടിയാണു് ശ്രീ. റെഡ്ഡിയുടെ സഹായം ഉപയോഗപ്പെടുത്തിയതു്. (ഈ കത്തിനെത്തുടർന്നാണു് അടിയന്തിരാവസ്ഥ പ്രഖ്യാപിച്ചതു്.) ഒരുപക്ഷെ, രാഷ്ട്രപതിക്കു് കരടു പ്രഖ്യാപനം അയയ്ക്കുന്നതിനു് ശ്രീ. ബ്രഹ്മാനന്ദ റെഡ്ഡിയുടെ സഹായം ആവശ്യമായിരുന്നതുകൊണ്ടും വെറുമൊരു ചടങ്ങെന്ന നിലയിലുമാണു് അദ്ദേഹത്തിൻെറ സഹായം തേടിയതെന്നും തോന്നുന്നു.

എന്നിരുന്നാലും പ്രഖ്യാപിക്കപ്പെട്ട ആഭ്യന്തര അടിയന്തിരാവസ്ഥയെ ക്കുറിച്ച് അല്പം ചില കാര്യങ്ങതാം പറയേണ്ടതുണ്ട്. അന്ന് നിലവിലിരുന്ന 352-ാം വകുപ്പനുസരിച്ച് "(1) യുദ്ധമോ വിദേശാക്രമണമോ ആഭ്യന്തര കഴപ്പ ങ്ങളോ മൂലം ഇന്ത്യയുടെയോ അല്ലെങ്കിൽ ഇന്ത്യയുടെ ഭൂപ്രദേശത്തിന്റെ ഏതെ ങ്കിലുമൊരു ഭാഗത്തിന്റേയോ സുരക്ഷിതത്വത്തെ ഭീഷണിപ്പെടുത്തുന്ന ഗുരുതര മായൊരു അടിയന്തിരാവസ്ഥ നിലവിലുണ്ടെന്ന് രാഷ്ട്രപതിക്ക് തൃപ്തി വരുന്നപക്ഷം അദ്ദേഹത്തിന് ഒരു വിളംബരംവഴി അങ്ങനെയൊരു പ്രഖ്യാപനം നൽകാം" അടിയന്തിരാവസ്ഥ പ്രഖ്യാപിക്കാനുള്ള വ്യവസ്ഥ ഇതാണ്: (എ) യുദ്ധം അല്ലെങ്കിൽ (ബി) വിദേശാക്രമണം അല്ലെങ്കിൽ (സി) ആഭ്യ ന്തരകഴപ്പങ്ങതാം വഴി ഇന്ത്യയുടെയോ ഇന്ത്യൻ ഭൂപ്രദേശത്തിന്റെ ഏതെങ്കിലു മൊരു ഭാഗത്തിന്റേയോ സുരക്ഷിതത്വത്തെ ഭീഷണിപ്പെടുത്തുന്ന അടിയന്തിരാ വസ്ഥ നിലവിലുണ്ടെന്ന കാര്യത്തിൽ രാഷ്ട്രപതിക്ക് തൃപ്തി വന്നിരിക്കണം. മേല്പറഞ്ഞ മൂന്നു കാരണങ്ങളിൽ ഒന്നോ അതിൽ കൂടതലോ കാരണങ്ങളുടെ അടിസ്ഥാനത്തിൽ രാഷ്ട്രപതി തൃപ്തിപ്പെടാം. യുദ്ധാവസ്ഥ, വിദേശാക്ര മണം, ആഭ്യന്തരകഴപ്പം ഇവയിലേതെങ്കിലുമൊന്നിന്റെ അടിസ്ഥാനത്തിൽ രാഷ്ട്രപതിക്ക തൃപ്തി വന്നു് അടിയന്തിരാവസ്ഥ പ്രഖ്യാപിക്കാം. എന്നാൽ ഏതു കാരണത്തിന്റെ അടിസ്ഥാനത്തിൽ അതു ചെയ്താലും പ്രഖ്യാപന ത്തിന്റെ ഫലത്തിൽ മാററമൊന്നുമുണ്ടാകുന്നില്ല. ഒന്നോ അതിൽ കൂടതലോ കാരണങ്ങളാൽ അടിയന്തിരാവസ്ഥ ഒരിക്കൽ പ്രഖ്യാപിച്ചു കഴിഞ്ഞാൽ 353, 358 എന്നീ വകുപ്പുകളനുസരിച്ചുള്ള അനന്തരഫലങ്ങതാം നടപ്പിൽ വരും. ഉത്ത രവിൽ എടുത്തു പറഞ്ഞുകൊണ്ട് ഭരണഘടനയുടെ പാർട്ട് III നൽകുന്ന ഏതെ ങ്കിലും അവകാശങ്ങതാം ലഭിക്കുന്നതിവേണ്ടി കോടതിയെ ആശ്രയിക്കുന്നതിനുള്ള അവകാശം അടിയന്തിരാവസ്ഥ നിലവിലിരിക്കുന്ന കാലത്തേയ്ക്കോ, അല്ലെ ങ്കിൽ ഉത്തരവിൽ പ്രത്യേകം നിർദ്ദേശിച്ചിട്ടുള്ള ചുരുങ്ങിയ കാലത്തേയ്ക്കോ താല്ക്കാലികമായി ഇല്ലാതാക്കുന്നതായി പ്രഖ്യാപിക്കുന്നതിന് രാഷ്ട്രപതിക്ക സ്വാതന്ത്ര്യമുണ്ട്. യുദ്ധം അല്ലെങ്കിൽ വിദേശാക്രമണം അല്ലെങ്കിൽ ആഭ്യന്തര കഴപ്പം ഇവയിലേതിന്റെ അടിസ്ഥാനത്തിൽ അടിയന്തിരാവസ്ഥ നിലവി ലുണ്ടെന്ന് രാഷ്ട്രപതിക്ക ബോദ്ധ്യമായാലും ശരി, ഒരേയൊരു തരത്തിലുള്ള അടിയന്തിരാവസ്ഥ പ്രഖ്യാപനത്തെക്കുറിച്ചു മാത്രമേ ഭരണഘടന ഉദ്ദേശിക്ക ന്നുള്ളു. യുദ്ധം അല്ലെങ്കിൽ വിദേശാക്രമണം അല്ലെങ്കിൽ ആഭ്യന്തരകഴപ്പ ങ്ങതാം എന്നിവയിൽ ഏതിനെ അടിസ്ഥാനമാക്കി രാഷ്ട്രപതിക്ക തൃപ്തിവ ന്നാലും അതിന്റെ അടിസ്ഥാനത്തിൽ പ്രഖ്യാപിക്കപ്പെടുന്ന അടിയന്തിരാവ സ്ഥയ്ക്കു വ്യത്യസ്ത സ്വഭാവമോ അത്ഥവ്യാപ്തിയോ ഉണ്ടാകുന്നില്ല. നേരത്തെ പ്രഖ്യാപിക്കപ്പെട്ടു കഴിഞ്ഞ ഒരു അടിന്തിരാവസ്ഥ 1971 ഡിസംബർ മുതൽ പ്രാബല്യത്തിൽ അന്നുണ്ടായിരുന്നുവെന്ന കാര്യം ഇവിടെ ഓർമ്മിക്കണം. ആ അടിയന്തിരാവസ്ഥ പിൻവലിക്കപ്പെട്ടിരുന്നില്ല. അടിയന്തിരാവസ്ഥയുടെ തുടർച്ചയായി പാസ്സാക്കിയ ഇന്ത്യൻ രാജ്യരക്ഷാനിയമത്തിൻകീഴിൽ വിളം

ബരം ചെയ്യ ഇന്ത്യൻ രാജ്യരക്ഷാചട്ടങ്ങളും പ്രാബല്യത്തിലുണ്ടായിരുന്നു. 19-ാം വകുപ്പിൻകീഴിലുള്ള മൗലികാവകാശങ്ങൾ താല്ക്കാലികമായി നിറുത്തലാക്കിയ 358-ാം വകുപ്പിന്റെ വ്യവസ്ഥകളും പ്രാബല്യത്തിലുണ്ടായിരുന്നു. കമ്മീഷന്റെ അഭിപ്രായത്തിൽ നിലവിലിരിക്കുന്ന ഒരടിയന്തിരാവസ്ഥയ്ക്കു പുറമേ മറെറാരു അടിയന്തിരാവസ്ഥകൂടി പുറപ്പെടുവിക്കുന്നതിനെക്കുറിച്ച് ഭരണഘടന ഉദ്ദേശിക്കുന്നേയില്ല. അതുപോലെതന്നെ വീണ്ടും നടത്തിയ അടിയന്തിരാവസ്ഥാപ്രഖ്യാപനത്തെ ചോദ്യം ചെയ്യുന്നത് പരിഗണിക്കുന്നതിൽനിന്ന് കോടതികളെ തടയുന്നുമില്ല. എന്നാൽ, ഭരണഘടനാനിയമത്തിന്റെ 39-ാം ഭേദഗതിവഴി ഭരണഘടനയിലെ വ്യവസ്ഥകൾ ഭേദഗതി ചെയ്ത് കോടതികളിൽ ഇങ്ങിനെ ചോദ്യം ചെയ്യുന്നത് തടയുകയും ചെയ്തു. എന്നാൽ, ഒരടിയന്തിരാവസ്ഥ പ്രാബല്യത്തിലിരുന്നിട്ടും അതനുസരിച്ചുള്ള അധികാരങ്ങൾ പ്രയോഗിക്കാമായിരുന്നിട്ടും മറെറാരു അടിയന്തിരാവസ്ഥ പ്രഖ്യാപിക്കുകയും ആദ്യത്തെ നിയമങ്ങളെ അതായത് ഇന്ത്യൻ രാജ്യരക്ഷാ ചട്ടങ്ങളെ, 'ഇന്ത്യൻ രാജ്യരക്ഷാ–ആഭ്യന്തര സുരക്ഷിതത്വ നിയമങ്ങൾ, 1975' ആക്കി ഭേദഗതി ചെയ്യുകയുണ്ടായി.

അന്ന് പ്രാബല്യത്തിലുള്ള നിയമമനുസരിച്ച് പ്രഖ്യാപിക്കാമായിരുന്ന, നിയമവിധേയമായി അനുവദനീയമായ, അടിയന്തിരാവസ്ഥ എന്നതിനേക്കാൾ കൂടുതലായി ഇത് ഒരു ഷോക്ക്ചികിത്സയുടെ രീതിയിലുള്ളതായിരുന്നു.

എന്നിരുന്നാലും, ബാഹ്യമായ കാരണങ്ങൾകൊണ്ടുള്ള അടിയന്തിരാവസ്ഥയ്ക്കു പുറമേ ആഭ്യന്തരകാരണങ്ങൾകൊണ്ടുകൂടി ഒരു അടിയന്തിരാവസ്ഥ പ്രഖ്യാപിക്കാമായിരുന്നെങ്കിൽകൂടിയും എന്തെങ്കിലും നിയമങ്ങൾ ഉണ്ടാക്കുന്നതിനു മുമ്പായി വർത്തമാനപ്പത്രങ്ങളുടെ വിദ്യുച്ഛക്തിബന്ധം വിച്ഛേദിക്കാൻ ഉപയോഗിച്ച അധികാരം തികച്ചും അനധികൃതമായിരുന്നു. കാരണം, ഇത്തരം അധികാരം ഒരധികാരകേന്ദ്രത്തിനു നൽകുന്ന നിയമം അപ്പോൾ പ്രാബല്യത്തിലുണ്ടായിരുന്നില്ല. അതുപോലെ പ്രധാനമന്ത്രിയുടെ നിർദ്ദേശപ്രകാരം നിരവധി രാഷ്ട്രീയ നേതാക്കന്മാരെ അറസ്ററുചെയ്യുന്നതിന് അധികൃതർ കൈക്കൊണ്ട നടപടികൾക്കും നിയമത്തിന്റെ പിൻബലമുണ്ടായിരുന്നില്ല. ഇനിയങ്ങോട്ട് ചൂണ്ടിക്കാണിക്കാൻ പോകുന്നതുപോലെ ചുമതലപ്പെട്ട ഒരധികാരി തന്റെ മുമ്പാകെ സമർപ്പിച്ച വിഷയങ്ങളെക്കുറിച്ച് ശരിക്കും ബോധ്യപ്പെട്ട ശേഷം ആഭ്യന്തരസുരക്ഷിതത്വപരിപാലന നിയമത്തിൻകീഴിലോ അല്ലെങ്കിൽ മറേറതെങ്കിലും നിയമാധിഷ്ഠിതവ്യവസ്ഥകളിൻകീഴിലോ ഉത്തരവുകൾ നൽകിയിട്ടില്ല. വാസ്തവത്തിൽ അങ്ങനെ ചെയ്യാമായിരുന്നു. അതുകൊണ്ട്, നിയമമനുസരിച്ചുള്ള നിബന്ധനകൾ പാലിക്കാതെ ഒട്ടേറെ വർത്തമാനപ്പത്രങ്ങളുടെ വിദ്യുച്ഛക്തിബന്ധം വിച്ഛേദിച്ചതും നിരവധി രാഷ്ട്രീയ നേതാക്കന്മാരുടെയും മററാളുകളുടേയും അറസ്ററുകൾക്കുവേണ്ടി നൽകിയ ഉത്തരവുകളും പ്രഥമദൃഷ്ട്യാ അനധികൃതങ്ങളായിരുന്നു. അവ തെററായ അറസ്ററുകളും കരു

തൽ തടങ്കലുകളുമായി ഭേവിച്ച, വിദ്യുച്ഛക്തിബന്ധം വിച്ഛേദിച്ചതു് 1910-ലെ ഇന്ത്യൻ ഇലക്ട്രിസിററി നിയമത്തിലെ വ്യവസ്ഥകൾക്കെതിരുമായിരുന്നു.

രാഷ്ട്രീയ നേതാക്കന്മാരുടെയും മററാളുകളുടേയും മേൽ, അവരുടെ ടെലിഫോൺ സംഭാഷണങ്ങൾ ചോർത്തിയെടുക്കന്നതുൾപ്പെടെയുള്ള ജാഗ്രതാ നേഷണ പ്രവർത്തനങ്ങൾ നടത്തിയശേഷം ഇൻറലിജൻസ് ബ്യൂറോ എത്തിച്ചേർന്ന അനുമാനങ്ങൾ പൊതുജനതാല്പര്യമുള്ള ഗുരുതരമായ ഒരു പ്രശ്നമാണു് ഉന്നയിക്കുന്നതെന്നു പറയേണ്ടിയിരിക്കുന്നു. ഒരു ജനാധിപത്യരാജ്യത്തിൽ വളരെയേറെ പ്രാധാന്യമുള്ള വ്യക്തിസ്വാതന്ത്ര്യത്തിന്മേലുള്ള കടന്നാക്രമണവുമായി അതിനു ബന്ധമുണ്ടു്. ഇൻറലിജൻസ് ബ്യൂറോ കൈക്കൊണ്ട നടപടികളിൽനിന്നു് ഗവണ്മെൻറിലെ മന്ത്രിമാരെപ്പോലും മാററിനിറുത്തിയിരുന്നില്ല. അവരുടെ ടെലിഫോൺ സംഭാഷണങ്ങൾ ചോർത്തിയെടുക്കുകയും അവരെ പിന്തുടരുകയും ചെയ്തു് മാനക്കേടിനു് അവരെ വിധേയരാക്കി. ഇത്തരം അധികാരങ്ങൾ പ്രയോഗിക്കാമെങ്കിൽത്തന്നെയും, അതു്, നിയമാധിഷ്ഠിതവ്യവസ്ഥകൾ അതിനു് അധികാരം നൽകുമ്പോഴും, ആഭ്യന്തരക്ഷോഭങ്ങളോ അല്ലെങ്കിൽ വിദേശാക്രമണമോ അല്ലെങ്കിൽ യുദ്ധമോ പോലെയുള്ള ഗുരുതരമായ പ്രതിസന്ധിഘട്ടങ്ങളിൽ രാജ്യത്തിൻെറ സുരക്ഷിതത്വം ഉറപ്പുവരുത്തുന്നതിനുവേണ്ടി ഒഴിച്ചുകൂടാനാവാത്ത സാഹചര്യങ്ങളിലും മാത്രമേ എടുത്തു പ്രയോഗിക്കാവൂ. കമ്മീഷനു മുമ്പാകെ സമർപ്പിച്ച രേഖകളിലും വസ്തുതകളിലും നിന്നു് ഇൻറലിജൻസ് ബ്യൂറോ ഇത്തരം നടപടികൾ കൈക്കൊണ്ടതിനു് ആധാരമായിട്ടുള്ള നിയമാനുസൃതഅധികാരങ്ങളൊന്നും ഉള്ളതായി തോന്നുന്നില്ല. കമ്മീഷനു മുമ്പാകെ നൽകിയ പ്രസ്താവനയിൽ, ''ബ്യൂറോ ശേഖരിക്കുന്ന ഇത്തരം വിവരങ്ങൾ നേരിട്ടു പറഞ്ഞുകൊടുക്കുകയോ എഴുതിക്കൊടുക്കുകയോ ചെയ്യുന്നതു് സാധാരണ ഏർപ്പാടായിരുന്നുവെന്നു്'' ഇൻറലിജൻസ് ബ്യൂറോയുടെ അന്നത്തെ ഡയറക്ടർ ശ്രീ. ആത്മാജയറാം പ്രസ്താവിക്കുകയുണ്ടായി. വിദേശാക്രമണമോ അല്ലെങ്കിൽ യുദ്ധമോ അല്ലെങ്കിൽ ആഭ്യന്തര അടിയന്തിരാവസ്ഥയോ മൂലം രാജ്യത്തിൻെറ സുരക്ഷിതത്വം ഉറപ്പുവരുത്തുന്നതിനാവശ്യമായ സാഹചര്യങ്ങളൊന്നും നിലവിലില്ലാതിരുന്നതുകൊണ്ടു് ഈ നടപടി ന്യായയുക്തമാണെന്നു തോന്നുന്നില്ല.

നേരത്തെ പറഞ്ഞിട്ടുള്ളതുപോലെ രാജ്യത്തിൻെറ സുരക്ഷിതത്വത്തിനു മാത്രമല്ലാതെ മററാവശ്യങ്ങൾക്കുവേണ്ടിയും വിവരങ്ങൾ ശേഖരിക്കാൻ ഇൻറലിജൻസ് ബ്യൂറോയെ ഉപയോഗിക്കണമോ വേണ്ടയോ എന്നു് നിശ്ചയിക്കേണ്ടതു് ഗവണ്മെൻറാണു്. എന്നാൽ ഒരു രാഷ്ട്രീയകക്ഷിയാൽ രൂപീകരിക്കപ്പെടുന്ന ഗവണ്മെൻറിനു്, മററു രാഷ്ട്രീയകക്ഷികളുടേയും, കൂടാതെ സ്വന്തം കക്ഷിയിലെ അംഗങ്ങളുടേയും പ്രവർത്തനങ്ങൾ നിരീക്ഷിക്കുന്നതിനു് അവകാശമുണ്ടായിരിക്കുകയാണെങ്കിൽ, അതു് തീർച്ചയായും ജനാധിപത്യസ്ഥാപനങ്ങളുടെ അവഹേളനം ആയിരിക്കും. അഥവാ ഇൻറലിജൻസ്

ബ്യൂറോയ്ക്ക് ഇത്തരത്തിലുള്ള അധികാരം നൽകണമെന്നിരിക്കട്ടെ, അത് ഒരു പ്രത്യേക നിയമപ്രകാരമോ അല്ലെങ്കിൽ നിയമാധിഷ്ഠിതചട്ടങ്ങളനുസരിച്ചോ ആയിരിക്കണം. കൂടാതെ ഇത്തരം നിരീക്ഷണവും അന്വേഷണങ്ങളും ചെയ്യുവാനുള്ള അധികാരം ദുരുപയോഗപ്പെടുത്താൻ കഴിയില്ലെന്നും ഉറപ്പുവരുത്തണം. അല്ലെങ്കിൽ, അത്, വ്യക്തിസ്വാതന്ത്ര്യത്തെ എതിർക്കാനും ഇടയാക്കിയേക്കാം. അതുകൊണ്ട് വളരെ അടിയന്തിരഘട്ടങ്ങളിൽ ഇങ്ങനെ ചെയ്യുന്നത് ഉചിതമാണെന്ന് തോന്നുന്ന സമയത്തു മാത്രമേ, ഈ രീതി അവലംബിക്കുകയുള്ളുവെന്ന് ഉറപ്പുവരുത്തുന്ന ഒരു വ്യവസ്ഥ ഉണ്ടാക്കണം. എന്തായാലും ഈ ഇൻറലിജൻസ് ഏജൻസി വ്യക്തികളുടെ മേൽ നടത്തുന്ന നിരീക്ഷണവും, അതുവഴി ശേഖരിക്കുന്ന വിവരങ്ങളും ഉദ്യോഗസ്ഥന്മാരോ അല്ലെങ്കിൽ പൊതുരംഗത്തു പ്രവർത്തിക്കുന്ന ആളുകളും ഉൾപ്പെടുന്ന ഒരു ബോർഡിനേറയോ പാനലിൻേറയോ പരിശോധനയ്ക്ക് വിട്ടുകൊടുക്കേണ്ടതുമാണ്. അതിൻെറ അടിസ്ഥാനത്തിലായിരിക്കണം നിരീക്ഷണം തുടർന്നു നടത്തുന്നതിനുള്ള അധികാരം നൽകുന്നത്. രാജ്യത്തിൻെറ സുരക്ഷിതത്വാവശ്യങ്ങളെ ജനാധിപത്യസ്വാതന്ത്ര്യങ്ങളുമായി പൊരുത്തപ്പെടുത്താൻ കഴിയണം.

ഇൻറലിജൻസ് ജോലികളുമായി നേരിട്ടു ബന്ധമുള്ള ഒരു വ്യക്തിയുടേയോ അധികാരിവർഗ്ഗത്തിൻേറയോ തീരുമാനത്തിനും വിധി കല്പിക്കലിനും മാത്രം വിട്ടുകൊടുക്കാൻ പാടില്ലാത്തവിധം കൂടുതൽ സങ്കീർണ്ണമായിക്കൊണ്ടിരിക്കുകയാണ് ബ്യൂറോ കൈകാര്യം ചെയ്യുന്ന പ്രശ്നങ്ങൾ. രാഷ്ട്രത്തിൻെറ ജീവിതത്തിലും പ്രശ്നങ്ങളിലും ഇൻറലിജൻസ് ബ്യൂറോ, ഒരു സ്ഥാപനമെന്ന നിലയിൽ, വളരെ പ്രാധാന്യമുള്ളതും മർമ്മപ്രധാനവുമായ ഒരു പങ്കാണ് വഹിക്കുന്നതെന്ന കാര്യം മനസ്സിലാക്കേണ്ടതുണ്ട്. കാര്യക്ഷമമായും ഫലപ്രദമായും, എന്നാൽ, നിഷ്പക്ഷമായും വസ്തുനിഷ്ഠമായും, പ്രവർത്തിക്കുവാൻ അതിനു കഴിയുമോയെന്നതിനെ ആശ്രയിച്ചാണ് രാജ്യത്തിൻെറ സുരക്ഷിതത്വം മാത്രമല്ല, പൗരന്മാരുടെ സ്വാതന്ത്ര്യവും കൂടി നിലകൊള്ളുന്നത്. അതുകൊണ്ട്, ബ്യൂറോയുടെ ശരിയായതും സോദ്ദേശവുമായ പ്രവർത്തനത്തിൻെറ പ്രാധാന്യം പരിഗണിക്കുമ്പോൾ, അതിന് വിവിധ രംഗങ്ങളിൽ നിന്നുള്ള പ്രശസ്തരും, അനുഭവസമ്പന്നരും, രാജ്യസ്നേഹികളുമായ ഒട്ടേറെ ആളുകളുടെ ഉപദേശവും മാർഗ്ഗനിർദ്ദേശവും ബുദ്ധിവൈഭവവും ലഭിക്കേണ്ടതു വളരെ അത്യാവശ്യമാണ്. ഇതു ക്രമത്തിൽ, ഈ പ്രധാനപ്പെട്ട സ്ഥാപനത്തിൻെറ ന്യായവും, ശരിയും ഉചിതവുമായ പ്രവർത്തനത്തിൽ ഈ രാജ്യത്തെ പൗരന്മാർക്കു വേണ്ടത്ര വിശ്വാസമുണ്ടാക്കിത്തീർക്കുന്നതിനുകൂടി വഴിതെളിക്കും. ഈ രാജ്യത്തെ ജനങ്ങളുടെ സുരക്ഷിതത്വവും സ്വാതന്ത്ര്യവും ഒടുവിൽ ഇത്തരത്തിലുള്ള പ്രവർത്തനങ്ങളെ ആശ്രയിച്ചിരിക്കുന്നതുമാണ്.

ഏതൊരു കക്ഷിയിൽപെട്ട രാഷ്ട്രീയക്കാരായാലും ശരി, അവരുടെ കാര്യത്തിൽ മുന്തിയ കാവൽഭടന്മാരെന്ന നിലയ്ക്കു പ്രവർത്തിക്കാനുള്ള അവ

കാശം ഇൻറലിജൻസ് ബ്യൂറോസ്റ്റ് ഉണ്ടായിരിക്കാൻ പാടില്ലെന്ന് ഊന്നിപ്പറയുന്നതിനുവേണ്ടിയാണ് ഇത്രയും പറഞ്ഞത്. തന്നെയുമല്ല, കമ്മീഷൻെറ ശ്രദ്ധയിൽ വന്നിരുന്ന ജനാധിപത്യ തത്വങ്ങൾക്കു നിരക്കാത്ത ചില രഹസ്യ പ്രവർത്തനങ്ങളെ കണക്കിലെടുത്തുകൊണ്ട്, ഇൻറലിജൻസ് ബ്യൂറോയുടെ പ്രവർത്തനങ്ങൾ നിയന്ത്രണവിധേയമാക്കണമെന്നും ഊന്നിപ്പറയേണ്ടതുണ്ട്. അധികാരം ദുർവിനിയോഗം ചെയ്യാൻ തക്കവിധം ഇത് അധഃപതിക്കുന്നില്ലെന്ന് ഉറപ്പുവരുത്തുകയും വേണം. കമ്മീഷൻെറ ശ്രദ്ധയിൽപെട്ട ഇൻറലിജൻസ് ബ്യൂറോയുടെ ചില നടപടികൾ മാതിരിയുള്ള ഏതു രഹസ്യപ്രവത്തനവും ഒരു ജനാധിപത്യ രാഷ്ട്രത്തിൻെറ മൂല്യങ്ങൾക്കു നിരക്കുന്നതാവാൻ തത്വപരമായി സാദ്ധ്യമല്ല. സ്വന്തം പ്രവർത്തനങ്ങളുടെ ആവശ്യകതയേയും ഔചിത്യത്തേയും സംബന്ധിച്ചുള്ള കാര്യങ്ങളിൽ ഇൻറലിജൻസ് ബ്യൂറോ അതിൻെറ പ്രവർത്തനങ്ങളെപ്പററി സ്വയം വിധി പറയാൻ പാടില്ല. അതുപോലെതന്നെ, രാഷ്ട്രീയക്കാരുടെ ഒരു ഏജൻസിയോ ഉപകരണമോ ആയി പ്രവർത്തിക്കാനും, അധികാരത്തിലിരിക്കുന്ന രാഷ്ട്രീയ കക്ഷിയുടെ ശത്രുക്കളേയോ അല്ലെങ്കിൽ അധികാരത്തിലിരിക്കുന്ന കക്ഷിയിൽത്തന്നെ പെടുന്നവരും എന്നാൽ ആ കക്ഷിയെ നയിക്കുന്നവരുമായി ഒത്തൊരുമിച്ചുപോകാൻ കഴിയാത്തവരുമായ അംഗങ്ങളേയോ, നിയന്ത്രിച്ചു നിറുത്തുന്നതിനുള്ള ഒരു ഉപകരണമായോ സ്ഥാപനമായോ അധഃപതിക്കാനും പാടില്ല.

ഇവിടെ ഉദ്ധരിക്കുന്ന കേസ്സിൽ ക്യാബിനററ് പദവിയിലുള്ള ഒരു സീനിയർ മന്ത്രിയുടെമേൽ നടത്തിയ നിരീക്ഷണവും ശ്രീ. ജഗജീവൻ റാമിൻെറ ടെലിഫോൺ സംഭാഷണങ്ങൾ ചോർത്തിയെടുക്കലും ന്യായീകരിക്കാനാവില്ല. ഇത്തരം അന്വേഷണവും പരിശോധനയും നടത്തുകയും അതു തുടരുകയും ചെയ്തുകൊണ്ടിരുന്നത് ഏതാണ്ട് നിഗൂഢമായ സാഹചര്യത്തിലാണ്. അതിന് ഉത്തരവു നൽകിയതാരാണെന്നുള്ളതിന്ന് തെളിവുകളില്ല. ബ്യൂറോയിൽനിന്നുവരുന്ന റിപ്പോർട്ടുകൾ പരിശോധിച്ചുനോക്കി അതു ശരിയാണെന്ന് ഉറപ്പുവരുത്തുന്നതിന് എന്തു നടപടികളാണ് കൈക്കൊണ്ടതെന്നുള്ളതിനും, ശരിയല്ലാത്തതും അപൂർണ്ണവുമായ വിവരം അനുസരിച്ച് പ്രവത്തിക്കുന്നതിൽനിന്ന് ഗവണ്മെൻറിനെ തടയുവാനും രക്ഷിക്കുവാനുംവേണ്ടി ഗവണ്മെൻറു സ്വീകരിച്ച കരുതൽ നടപടികൾ എന്തെല്ലാമായിരുന്നുവെന്നതിനും തെളിവുകളില്ല.

അമേരിക്കയിലെ വാട്ടർഗേറ്റ് സംഭവവും അതേത്തുടർന്നുണ്ടായ മററു സംഭവങ്ങളും ആ രാജ്യത്തെ ഇൻറലിജൻസ് ഏജൻസികളുടെ പ്രവർത്തനങ്ങളുടെ മേൽനോട്ടംവഹിക്കുന്നതിനുവേണ്ടി ആ ഏജൻസികളിൽത്തന്നെ പ്രതിവിധികൾ കണ്ടെത്തുന്നതിനുള്ള ചില ഏർപ്പാടുകൾ ഉണ്ടാക്കുന്നതിന് വഴിതെളിക്കുകയുണ്ടായി.

ഗവണ്മെൻറോ, ഗവണ്മെൻറിലുള്ള ആരെങ്കിലുമോ രാഷ്ട്രീയപ്രചാരവൃത്തിക്കുള്ള ഒരുപാധിയായി ഇൻറലിജൻസ് ബ്യൂറോയുടെ പ്രവത്തനങ്ങളെ

ഉപയോഗപ്പെടുത്താതിരിക്കാൻവേണ്ടി ഉചിതമായ കരുതൽ നടപടികൾ ആവശ്യമാണെന്നും ഗവണ്മെൻറു് അവ ആവിഷ്ക്കരിക്കണമെന്നും ഈ കമ്മീഷൻ ശുപാർശ ചെയ്യുന്നു. ഈ പ്രശ്നം ഇവിടെ ഉന്നയിച്ചതു് ഇക്കാര്യത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നതിനും ഉചിതമെന്നു തോന്നുന്നപക്ഷം ഈ പ്രശ്നത്തെക്കുറിച്ചു് പൊതു ചർച്ചകൾ നടത്തുന്നതിനും വേണ്ടിയാണു്.

ഇന്ത്യൻ വ്യോമസേനാ വിമാനങ്ങൾ ദുരുപയോഗപ്പെടുത്തിയതിലേയ്ക്കും ശ്രദ്ധ ക്ഷണിക്കേണ്ടതു് ആവശ്യമാണു്. ചില വ്യക്തികളുടെ പ്രയോജനത്തിനുവേണ്ടി രാജ്യകാര്യ സംബന്ധമായ ജോലികൾക്കോ കർത്തവ്യങ്ങൾക്കോവേണ്ടി അവർക്കു യാത്ര ചെയ്യാൻവേണ്ടി ഇന്ത്യൻ വ്യോമസേനയുടെ വിമാനങ്ങൾ രഹസ്യമായി ഉപയോഗപ്പെടുത്തിയെന്നും, നിലവിലുള്ള നിയമങ്ങളനുസരിച്ചു് വിമാനം ഉപയോഗിക്കുന്നതിനുള്ള അവകാശം അവർക്കുണ്ടായിരുന്നില്ലെന്നും തോന്നുന്നു. ഇക്കാര്യത്തിൽ ഉചിതമായ നിയമങ്ങളുണ്ടാക്കുകയും, 1975 ജൂൺ 25-ാം തീയതി വിമാനം ഉപയോഗിച്ചതിനു് ആ സാഹചര്യങ്ങളിൽ വേണ്ടത്ര ന്യായങ്ങളുണ്ടായിരുന്നോ എന്നും, ഉണ്ടായിരുന്നില്ലെങ്കിൽ അതിനുള്ള ചെലവുകൾ വഹിക്കുന്നതിനുള്ള ബില്ലുകൾ നൽകുകയുണ്ടായോ എന്നും, അങ്ങനെ നൽകിയില്ലെങ്കിൽ നിയമങ്ങൾ ലംഘിച്ചവരാരൊക്കെയാണെന്നു് കണ്ടുപിടിക്കണമെന്നും കമ്മീഷൻ ഗവണ്മെൻറിനോടു് ശുപാർശ ചെയ്യുന്നു.

രാഷ്ട്രീയശത്രുക്കൾക്കു് കോട്ടം വരത്തക്ക രീതിയിൽ ആഭ്യന്തര സുരക്ഷിതത്വ പരിപാലന നിയമത്തിലേയും ഇന്ത്യൻ രാജ്യരക്ഷാ നിയമത്തിലേയും വ്യവസ്ഥകൾ ദുരുപയോഗം ചെയ്യുന്നതിൽ കാണിച്ച വൻ ക്രമക്കേടുകളിലേയ്ക്കും കമ്മീഷൻ ശ്രദ്ധ ക്ഷണിക്കുന്നു. ഈ പ്രശ്നം കൂടുതൽ വിശദമായി പിന്നീടു് പ്രതിപാദിക്കുന്നതാണു്. ഈ ഘട്ടത്തിൽ ചില കാര്യങ്ങൾ മാത്രം പരാമർശിച്ചാൽ മതിയാകുമെന്നു് തോന്നുന്നു. ആഭ്യന്തര സുരക്ഷിതത്വ നിയമ (മിസാ) ത്തിലേയും ഇന്ത്യൻ രാജ്യരക്ഷാനിയമങ്ങളിലേയും ഏറ്റവും കുറഞ്ഞ നിബന്ധനകൾപോലും പാലിക്കപ്പെടുകയുണ്ടായില്ല. അധികാരങ്ങൾ പ്രയോഗിക്കുന്നതിനു് അർഹതപ്പെട്ടവർ അവയുടെ ആവശ്യമുണ്ടെന്നു് ശരിക്കും ബോദ്ധ്യപ്പെടാതെയും, ബോദ്ധ്യം വന്നതായുള്ള റിക്കാർഡുകൾ സൂക്ഷിക്കാതേയും ഇന്ദിരാഗാന്ധിയുടേയോ അവരുടെ കീഴുദ്യോഗസ്ഥന്മാരുടേയോ ആജ്ഞാനുസാരവുമായിരുന്നു ഇങ്ങനെ ചെയ്തതു്. അങ്ങിനെ നിരവധി പൗരന്മാരുടെ വ്യക്തിസ്വാതന്ത്ര്യം എടുത്തുകളയുകയും വളരെയേറെക്കാലത്തേയ്ക്കു് അവർക്കു് സ്വാതന്ത്ര്യം നിഷേധിക്കുകയും ചെയ്യുന്നതു തുടരുകയുമുണ്ടായി. മിസായുടെ 16 (എ) ദുരുപയോഗം ചെയ്യാതിരിക്കാൻവേണ്ടി മുൻകരുതലുകൾ ഉൾക്കൊള്ളിച്ചിരുന്നിട്ടുകൂടി ഇതെല്ലാം സംഭവിച്ചു. ആ മുൻകരുതലുകളെല്ലാം നിസ്സാരമായി അവഗണിക്കപ്പെടുകയാണുണ്ടായതു്.

അടിയന്തിരാവസ്ഥാ പ്രഖ്യാപനത്തെക്കുറിച്ച് മുൻകൂട്ടി അറിവുണ്ടായിരുന്ന സംസ്ഥാനങ്ങളിലും ഡെൽഹിയിലും മിസാ അനുസരിച്ചുള്ള ഒട്ടേറെ അറസ്റ്റുകളും തടങ്കലിൽ വെയ്ക്കലും നടക്കുകയുണ്ടായി. ഈ സംഭവങ്ങളിൽ മിസായുടെ ദുരുപയോഗം ഉണ്ടാകുന്നില്ലെന്ന് ഉറപ്പുവരുത്തുന്നതിനുള്ള മുൻകരുതലുകൾ അവഗണിക്കുകയും, വളരെയധികം കേസുകളിൽ തടങ്കലിൽ വെയ്ക്കുന്നതിനുള്ള കാരണങ്ങൾ നൽകാതിരിക്കുകയും ഒട്ടേറെ കേസുകളിൽ ബന്ധപ്പെട്ട ആളുകളെ അറസ്റ്റു ചെയ്യുകയോ തടങ്കലിൽ വെയ്ക്കുകയോ ചെയ്ത് അനവധി ദിവസങ്ങൾ കഴിഞ്ഞശേഷം അവരെ തടങ്കലിൽ വയ്ക്കുന്നതിനുള്ള കാരണങ്ങൾ മുൻകൂട്ടിയുള്ള തീയതികളിട്ട തയ്യാറാക്കി അയക്കുകയും ചെയ്തു. നിരവധി കേസുകളിൽ യഥാർത്ഥ സ്ഥിതിയുമായി തടങ്കലിൽ വെയ്ക്കുന്നതിന് നൽകിയ കാരണങ്ങൾക്ക് യാതൊരു ബന്ധവുമുണ്ടായിരുന്നില്ല. ചില കേസുകളിലാകട്ടെ, പോലീസ് കാരണങ്ങൾ കെട്ടിച്ചമയ്ക്കുകയും അവയിൽ ഒപ്പിടുന്നതിന് മജിസ്ട്രേട്ടുമാർ മടികാണിക്കാതിരിക്കുകയും ചെയ്തു. പോലീസും മജിസ്ട്രേട്ടുമാരും ചേർന്ന് ഗൂഢാലോചനയുടേതായ ഒരു യുഗംതന്നെ തുടർന്നുണ്ടായി. പല കേസുകളിലും മിസാ അനുസരിച്ച് ആളുകളെ അറസ്റ്റു ചെയ്യുന്നതിനുവേണ്ടി സംസ്ഥാന ഹെഡ്ക്വാർട്ടേഴ്സുകളിൽനിന്ന് രേഖയില്ലാതെയുള്ള നിർദ്ദേശങ്ങൾ നൽകപ്പെട്ടു. ഒട്ടേറെ കേസുകളിൽ പലരേയും ആദ്യം നിയമത്തിലെ തടങ്കൽ വകുപ്പുകളനുസരിച്ച് കസ്റ്റഡിയിലെടുക്കുകയും പന്നീട് മിസാ പ്രകാരം ജയിലിൽ വയ്ക്കുകയും ചെയ്തു. അടിയന്തിരാവസ്ഥാ പ്രഖ്യാപനം കഴിഞ്ഞയുടനെതന്നെ കേന്ദ്രഭരണപ്രദേശമായ ഡെൽഹിയിൽ സ്വീകരിച്ച മാർഗ്ഗം ഇതായിരുന്നു. ക്രിമിനൽ നടപടിക്രമ സംഹിതയിലെ 108-ാം വകുപ്പോ 151-ാ വകുപ്പോ അനുസരിച്ചും അല്ലെങ്കിൽ രണ്ടു വകുപ്പുകളിൻ കീഴിലും തെററായ കുററാരോപണം നടത്തി നിരവധിപേരെ അറസ്റ്റു ചെയ്യുകയുണ്ടായി. ഇത്തരമാളുകളെ മജിസ്ട്രേട്ടുമാരുടെ മുമ്പിൽ കൊണ്ടുചെല്ലുകയും വളരെയധികം കേസുകളിൽ മജിസ്ട്രേട്ടുമാർ ജാമ്യം അനുവദിക്കാൻ വിസമ്മതിക്കുകയോ അല്ലെങ്കിൽ ജാമ്യം നൽകിക്കൊണ്ടുള്ള ഉത്തരവുകൾ നൽകുന്നതിൽ താമസമുണ്ടാക്കുകയോ ചെയ്തു. അതിനിടയ്ക്കു മജിസ്ട്രേട്ടുമാരിൽനിന്ന് തടങ്കലിൽ വെയ്ക്കുന്നതിനുള്ള ഉത്തരവുകൾ നേടിയെടുക്കുകയുമുണ്ടായി. മിക്കപ്പോഴും ഇല്ലാത്ത കാരണങ്ങളുടെപേരിലും അല്ലെങ്കിൽ കെട്ടിച്ചമച്ച കാരണങ്ങളുടെപേരിലുമായിരുന്നു ഇത്തരം ഉത്തരവുകൾ പാസ്സാക്കുകയുണ്ടായത്. മിസായുടെ വ്യവസ്ഥകൾ ഉപയോഗിച്ച രീതി, അതിന്റെ വ്യവസ്ഥകളുടെ ദുരുപയോഗത്തിലും അവഹേളനത്തിലും കുറഞ്ഞ ഒന്നായിരുന്നില്ല. മിസാ ബിൽ പാസ്സാക്കിയപ്പോൾ പാർല്ലിമെന്റിൽ വാഗ്ദാനം ചെയ്ത എല്ലാ മുൻകരുതലുകളും ഉറപ്പുകളും പൂർണ്ണമായും അവഗണിച്ചു. ബിൽ പാസ്സാക്കിയപ്പോൾ ഇത്തരം വ്യാപകമായ അധികാരങ്ങൾ നൽകുന്നതിനെതിരെ സംസാരിച്ച പാർല്ലിമെന്റംഗങ്ങൾ പ്രകടിപ്പിച്ച എല്ലാ സംശയങ്ങളും യാഥാർത്ഥ്യങ്ങളായിത്തീർന്നു,

ഈ നിയമം പോലീസും മജിസ്ട്രേട്ടമാരും നിസ്സാരമായും തെററായും പ്രയോഗിച്ചതു വഴി, നിയമത്തിൽ ഉൾക്കൊള്ളിച്ചിരുന്ന മുൻകരുതലുകൾ അർത്ഥശൂന്യങ്ങളായിത്തീർന്നു. പല കേസുകളിലും, ചില സംസ്ഥാന ഗവൺമെൻറുകളുടേയും പൂർണ്ണമായ അറിവോടും സമ്മതത്തോടും കൂടിയായിരുന്നു അവരങ്ങനെ ചെയ്തതു്. ഈ നിയമത്തിൻെറ ഉപയോഗവും ദുരുപയോഗവും കൂടുതൽ വിശാലമായൊരു പശ്ചാത്തലത്തിൽ പരിശോധിക്കേണ്ട പ്രശ്നങ്ങൾ ഉന്നയിക്കുന്നുണ്ടു്. സാധാരണ സമയമായാലും അറസ്ററു നടത്തുന്നതിനുള്ള അധികാരം ഒരിക്കലും ദുരുപയോഗപ്പെടുത്തുന്നതിനുള്ള സാദ്ധ്യതയുണ്ടായിരിക്കാൻ പാടില്ല. ജൂനിയർ ഓഫീസർമാർ അറസ്ററുകളും തടങ്കലിൽ വയ്ക്കലും നടത്തുന്നതിനുള്ള അധികാരം ശരിയായി പ്രയോഗിക്കുന്നുവെന്നുറപ്പു വരുത്താൻവേണ്ടി മേൽനോട്ടം വഹിക്കുന്നതിനു് ഉത്തരവാദപ്പെട്ട എല്ലാവർക്കും ഒരു കാര്യം വ്യക്തമാക്കി കൊടുക്കേണ്ടതുണ്ടു്. അറസ്ററുകളും തടങ്കലിൽ വയ്ക്കലും നടത്തുന്നതിനുള്ള അധികാരം ദുരുപയോഗിക്കുന്നപക്ഷം രാഷ്ട്രീയതലത്തിലും ഉദ്യോഗസ്ഥാധിപത്യതലത്തിലുള്ള കാര്യനിർവ്വഹണാധികാരികളും സീനിയർ ഉദ്യോഗസ്ഥന്മാരും അതിൻെറ നേരിട്ടുള്ള ഉത്തരവാദിത്വം വഹിക്കേണ്ടി വരും എന്നതാണതു്.

